# സോവിയററ് എഴുത്തുകാരുടെ നാലാം കോൺഗ്രസ്സ്

മെയ് 22 – 27, 1967

സോവിയററു സമീക്ഷ

പുസ്തകം 2 ലക്കം 31 ജൂലായ് 5, 1967

# സോവിയററ് എഴുത്തുകാരുടെ നാലാം കോൺഗ്രസ്സ്

മേയ് 22–27, 1967

സോവിയററ് എഴുത്തുകാരുടെ 4-ാംകോൺഗ്രസ്സിൽ സമർപ്പിക്കപ്പെട്ട റിപ്പോർട്ടുകളും ചെയ്യപ്പെട്ട പ്രസംഗങ്ങളും അവതരിപ്പിക്കപ്പെട്ട പ്രമേയങ്ങളും സംക്ഷേപിച്ച് ഞങ്ങൾ ഈ ലക്കത്തിൽ പ്രസിദ്ധപ്പെടുത്തുന്നു.

സോവിയററ് സാഹിത്യത്തിന്റെ ചരിത്രത്തിൽ ഒരവിസ്മരണീയ സംഭവമായിരുന്നു പ്രസ്തുത കോൺഗ്രസ്സ്. അതു് സോവിയററ് സാഹിത്യത്തിന്റെ സിദ്ധികളെ വിമർശനാത്മകമായി വിലയിരുത്തുകയും ഇനിയങ്ങോട്ടുള്ള വളർച്ചയുടെ മാർഗ്ഗം നിശ്ചയിക്കുകയും ചെയ്തു.

— പത്രാധിപർ




എഡിററർ : ജി. കൊളക്കൊളോവ്

മാനേജിങ്ങ് എഡിററർ : എൽ. എസ്. കറിലോവ്

Printed and Published by L. V. Sorokin for the Information branch of the U. S. S. R. Consulate General in Madras, 44, Thyagaraya Road, Madras-17
Printed at Janatha Press, Madras-5.

# സോവിയററ് സാഹിത്യകാരന്മാരുടെ നാലാംകോൺഗ്രസ്സിലേക്ക്

പ്രിയപ്പെട്ട സഖാക്കളേ,

സോവിയററ് സാഹിത്യകാരന്മാരുടെ നാലാം കോൺഗ്രസ്സ് ആരംഭിക്കുന്ന ഇന്ന്, ബഹുദേശീയസോവിയററുസാഹിത്യത്തിന്റെ ചരിത്രത്തിലെ ഒരു മഹത്തായ ദിനമാണ്. ഈ കോൺഗ്രസ്സ്, സോഷ്യലിസ്റ്റ് റിയലിസസാഹിത്യത്തിന്റെ വികാസത്തിലെ പ്രധാനപ്പെട്ട ഒരു നാഴികക്കല്ലാണ്; നമ്മുടെ സമുദായത്തിന്റെ ബൗദ്ധികജീവിതത്തിലെ ശ്രദ്ധേയമായ ഒരു സംഭവമാണ്.

സോവിയററുകമ്യൂണിസ്റ്റ്പാർട്ടിയുടെ സെൻട്രൽക്കമ്മിററി, സ്രഷ്ടൃന്മുഖരായ സോവിയററ് ബുദ്ധിജീവികളുടെ ഊർജ്ജസ്വലവിഭാഗമായ കോൺഗ്രസ്സ് പ്രതിനിധികളെയും എല്ലാ സാഹിത്യകാരന്മാരെയും അഭിവാദ്യം ചെയ്യുന്നു.

ഇക്കൊല്ലം സോവിയററുജനതയും, പുരോഗമനമാനവരാശിയാകെയും മഹത്തായ ഒക്ടോബർ സോഷ്യലിസ്റ്റ് വിപ്ലവത്തിന്റെ 50–ാം വാർഷികം ആഘോഷിക്കുന്നതാണ്. അരനൂററാണ്ടിനുമുമ്പ് നമ്മുടെ രാജ്യത്തിലെ ജനതകൾ, ലെനിനിസ്റ്റ് കമ്യൂണിസ്റ്റ്പാർട്ടിയുടെ നേതൃത്വത്തിൽ വിജയകരമായ തൊഴിലാളിവർഗ്ഗവിപ്ലവത്തിന്റെ കൊടിയുയർത്തുകയും, സോഷ്യലിസനിർമ്മാണത്തിന്റെ പാതയിലേക്കു പ്രവേശിക്കുകയും ചെയ്യുകയുണ്ടാ

യി. ഒക്ടോബർ വിപ്ലവത്തിന്റെ വിജയത്തോടുകൂടി ലോകചരിത്രത്തിൽ ഒരു നൂതനയുഗമാരംഭിച്ചു — അതായതു് അദ്ധ്വാനിക്കുന്ന ജനങ്ങളുടെ പ്രിയപ്പെട്ട സ്വപ്നങ്ങളുടേയും അഭിലാഷങ്ങളുടേയും മൂർത്തീഭാവമായ, ഒരു യഥാർത്ഥമാനവസമുദായവ്യവസ്ഥിതിയുടെ നിർമ്മാണയുഗം.

സോവിയററുജനതയ്ക്കു പലതരത്തിലുള്ള തടസ്സങ്ങളേയും വിഷമതകളേയും നേരിടേണ്ടതായി വന്നു; ഒക്ടോബർവിപ്ലവത്തിന്റെ നേട്ടങ്ങളേയും കമ്മ്യൂണിസത്തിന്റെ ആദർശങ്ങളേയും സംരക്ഷിക്കുന്നതിനുവേണ്ടി ആയുധമെടുത്തു പോരാടേണ്ടതായിവന്നു. ഇന്നു സമ്പദ്ഘടനയുടെയും ശാസ്ത്രത്തിന്റെയും സംസ്കാരത്തിന്റെയും രംഗത്തു് മുൻപന്തിയിൽ നിൽക്കുന്ന ശക്തിസമ്പന്നമായ ഒരു സോഷ്യലിസ്റ്റ് സ്റ്റേററു് നമ്മൾ സൃഷ്ടിച്ചു; തൊഴിലാളികളുടേയും കൃഷിക്കാരുടേയും ബുദ്ധിജീവികളുടെയും നമ്മുടെ എല്ലാ ജനങ്ങളുടെയും അനുപമമായ അത്ഭുതസിദ്ധിയാണതു്.

ഈ സിദ്ധി ഉത്തമസോവിയററുസാഹിത്യകൃതികളിൽ ശബളാഭമായി വർണ്ണിക്കപ്പെട്ടിട്ടുണ്ടു്. സോവിയററുസാഹിത്യം, ചരിത്രത്തിന്റെ എല്ലാഘട്ടങ്ങളിലും — സമാധാനപരമായ നിർമ്മാണത്തിന്റെ കാലത്തും യുദ്ധകാലത്തും — വീരകൃത്യങ്ങളുടെ സത്യസന്ധമായ ഒരു പുരാവൃത്താഖ്യാനമായിരുന്നു; പുതിയ സമുദായത്തിന്റെ വിജയത്തിനുവേണ്ടിയുള്ള സമരത്തിലെ സജീവഭാഗഭാക്കായിരുന്നു; ഒരു പുതിയ മനുഷ്യനെ വാർത്തെടുക്കുന്നതിനുള്ള ഒരു സുശക്തോപാധിയായിരുന്നു. നമ്മൾ പിന്തുടർന്നുവരുന്ന പാത, അദ്ധ്വാനിക്കുന്ന ജനകോടികളുടെ ജീവത്തായ താല്പര്യങ്ങൾക്കു അനുരോധമാണെന്നവസ്തുത അതു വരച്ചുകാട്ടി; അങ്ങിനെ ഈ കാലഘട്ടത്തിന്റെ മഹത്തായ സത്യത്തെ മഹനീയമായ കലാവബോധത്തോടുകൂടി വെളിപ്പെടുത്തി. ഇതിനുമുമ്പ് ആരും സഞ്ചരിച്ചിട്ടില്ലാത്ത ഈ പാതയിൽ നമ്മൾ മഹത്തായ വിജയങ്ങളുടെ ആഹ്ലാദമനുഭവിച്ചു; അതോടൊപ്പംതന്നെ നമുക്കു് നഷ്ടങ്ങളും താല്ക്കാലികങ്ങളായ തിരിച്ചടികളും തെററുകളുമുണ്ടായിട്ടുണ്ടു്. എങ്കിലും നമ്മുടെ കമ്മ്യൂണിസ്റ്റ്പാർട്ടി — നമ്മുടെ ജനത — തിരഞ്ഞെടുത്ത പാത മാത്രമാണു്, ഒരു പുതിയ സമുദായം പടുത്തുയർത്തുന്നതിനുള്ള ശരിയായ ലെനിനിസ്റ്റ് പാതയെന്ന വസ്തുത ചരിത്രം സ്ഥിരീകരിച്ചിരിക്കുന്നു. സോവിയററു് സാഹിത്യം, ഈ പാതയിലൂടെ ജനങ്ങളോടൊപ്പം സഞ്ചരിച്ചിട്ടുണ്ടെന്നും ചരിത്രം സ്ഥിരീകരിച്ചിരിക്കുന്നു.

ചരിത്രത്തിന്റെ വഴിത്തിരിവിൽ — വിപ്ലവത്തിന്റെ എരിതീയിൽ — ജന്മമെടുത്ത സോവിയററുസാഹിത്യം സാഹിത്യത്തിന്റെയും കലയുടേയും വികാസത്തിൽ ഒരു പുതിയ ഘട്ടം ഉൽഘാടനം ചെയ്കയുണ്ടാ

യി. സമുദായത്തിൻെറ വിപ്ലവാത്മകപരിവർത്തനത്തിൻെറ — സോഷ്യലിസത്തിനുവേണ്ടിയുള്ള സമരത്തിൻെറ—വിശ്വചരിത്രപ്രധാനമായ അനുഭവങ്ങളെ അതു പ്രതിഫലിപ്പിച്ചു; കമ്യൂണിസത്തിൻെറ ഉൽകൃഷ്ടാദർശങ്ങളെ—സ്വാതന്ത്ര്യത്തിൻെറയും സമാധാനത്തിൻെറയും പുരോഗതിയുടെയും മഹനീയാദർശങ്ങളെ—അതെല്ലായ്പോഴും ജനങ്ങൾക്കു എത്തിച്ചുകൊടുത്തിട്ടുണ്ടു്. വിപ്ലവാത്മകമായ മനുഷ്യസ്നേഹപരതയും, സർഗ്ഗാത്മകമായ ഉത്സാഹവും മനുഷ്യൻെറ നിസ്സീമമായ കഴിവിലുള്ള വിശ്വാസവുംകൊണ്ടു നിഭൃതമായിട്ടുള്ള സോവിയററുസാഹിത്യം ജീർണ്ണോന്മുഖമായ ബൂഷ്വാകലയ്ക്കു വിരുദ്ധമായിട്ടുള്ളതാണു്. അതിൻെറ സാർവ്വദേശീയപ്രാധാന്യത്തെയും ആധികാരികതയെയും നിർണ്ണയിക്കുന്നതു് ഈ വസ്തുതയാണു്.

റഷ്യൻ സംസ്കാരത്തിൻെറയും ലോകസംസ്കാരത്തിൻെറയും ഉത്തമപാരമ്പര്യങ്ങൾ ഉൾക്കൊള്ളുകയും, അവയെ സമ്പന്നമാക്കുകയും ചെയ്തിട്ടുള്ള സോഷ്യലിസ്റ്റു് റിയലിസസാഹിത്യം, സോവിയററുവ്യവസ്ഥിതിയുടെ ജീവനക്ഷമതയ്ക്കു മതിയായ ദൃഷ്ടാന്തമായി വർത്തിക്കുന്നു.

നമ്മുടെ സാഹിത്യത്തിൻെറ മുഖ്യമായ പുതിയ സവിശേഷതയിതാണു്: സോവിയററുയൂണിയനിലെ എല്ലാ ദേശീയസംസ്കാരങ്ങളുടേയും പുരോഗമനപാരമ്പര്യങ്ങളും ശ്രേഷ്ഠാനുഭവങ്ങളും ഉൾക്കൊള്ളുകയും, ഓരോ ജനതയും പിന്നിട്ടുപോന്ന ഐതിഹാസികങ്ങളായ വ്യതിരിക്തമാറ്റങ്ങളെ പ്രതിഫലിപ്പിക്കുകയും ചെയ്തുകൊണ്ടു് അതു് ഒരു ബഹുദേശീയസാഹിത്യമായി വികസിക്കുകയാണു്. ലെനിനിസ്റ്റു് ദേശീയനയത്തിൻെറ വിജയവും, മൗലികതാല്പര്യങ്ങളുടെ സാധർമ്മ്യവും ജനതകൾ തമ്മിലുള്ള സൗഹൃദവും സൗഭ്രാത്രവുമാണു്, ദേശീയസാഹിത്യങ്ങളുടെ ഉൽക്കർഷത്തിനടിസ്ഥാനം. അവയുടെ ആദർശങ്ങളും ലക്ഷ്യങ്ങളും ഒരേ തരത്തിലുള്ളവയുമാണു്. നമ്മുടെ രാജ്യത്തിലെ എല്ലാ ജനതകളുടെയും സാഹിത്യങ്ങൾ തമ്മിലുള്ള സൗഭ്രാത്രം ശക്തിപ്പെടുകയും, അവ അന്യോന്യം സമ്പന്നമാക്കുകയും ചെയ്യുക എന്നതു് വസ്തുനിഷ്ഠമായ സ്വാഭാവികനിയമമാണു്; കമ്യൂണിസ്റ്റുഭാവിയിലെ സംസ്കാരത്തിൻെറ വിജയകരമായ പുരോഗതിക്കുള്ള മുഖ്യോപാധിയാണു്.

സോഷ്യലിസ്റ്റു് യാഥാർത്ഥ്യവും കമ്യൂണിസത്തിൻെറ ആദർശങ്ങൾ ജീവിതത്തിലേയ്ക്കു പകർത്തുവാൻവേണ്ടിയുള്ള സമരവുംകൂടി പുതിയതരത്തിൽപ്പെട്ട ഒരു കലാകാരനെ വാർത്തെടുത്തിരിക്കുന്നു; ഊർജ്ജസ്വലനായ ഒരു പൊതുക്കാര്യതല്പരനും പൗരനും പോരാളിയുമാണു് ആ കലാകാരൻ. സ്ഗ്ഗ

പ്രവണമായ സോവിയററുബുദ്ധിജീവിവിഭാഗം ജനങ്ങളുടെ മാംസവും രക്തവുമാണ്, അവിച്ഛേദ്യഭാഗമാണ്.

സോവിയററ് സാഹിത്യത്തിൻെറ നേട്ടങ്ങളെ പാർട്ടിയും ജനങ്ങളും അതിയായി വിലമതിക്കുന്നു. സമുദായത്തിൻെറ എല്ലാ ഭൗതിക-സാംസ്കാരികജീവിതമേഖലകളിലെയും പൊതുവായ മുന്നേററത്തെ സോവിയററു സാഹിത്യം പ്രതിഫലിപ്പിക്കുന്നു. സോവിയററുസാഹിത്യകാരന്മാരുടെ മൂന്നാംകോൺഗ്രസ്സിന്നുശേഷമുള്ള കൊല്ലങ്ങളിൽ, പല വിശിഷ്ടകൃതികളും രചിക്കപ്പെടുകയുണ്ടായി. അവയ്ക്കു വിപുലമായ അംഗീകാരം ലഭിക്കുകയും ചെയ്തിട്ടുണ്ട്. സാഹിത്യകാരന്മാർ കലയിൽ സോഷ്യലിസ്റ്റ് റിയലിസപാരമ്പര്യങ്ങളെ വികസിപ്പിച്ചുകൊണ്ട് നമ്മുടെ യാഥാർത്ഥ്യത്തിൻെറ സമ്പന്നതയെ ചിത്രീകരിക്കുവാൻ ശ്രമിക്കുന്നു; സോവിയററുജനതയുടെ പ്രവൃത്തികളെയും ചിന്തകളെയും സത്യസന്ധമായും ഉജ്ജ്വലമായും വർണ്ണിക്കുവാൻ യത്നിക്കുന്നു. സാഹിത്യം, ജീവിതത്തിൻെറ പുതിയ പ്രക്രിയകളിലും പ്രതിഭാസങ്ങളിലും, കമ്യൂണിസ്റ്റ് നിർമ്മാണത്തിന്നിടയിൽ ഉയന്നുവരുന്ന പ്രശ്നങ്ങളിലും കൂടുതൽ കൂടുതൽ ശ്രദ്ധചെലുത്തിവരുന്നു.

നമ്മൾ ഇന്നു ചരിത്രപ്രധാനമായ ഒരു നാഴികക്കല്ലിൽ എത്തിയിരിക്കുകയാണ്. ഇവിടെനിന്നുകൊണ്ട് നോക്കുമ്പോൾ, സാഹിത്യത്തിൻെറ വികാസത്തിലെ, പരിഹരിക്കപ്പെടാത്ത പ്രശ്നങ്ങളും പോരായ്മകളും പല തരത്തിലുള്ള തെററായ പ്രവണതകളുംകൂടി കൂടുതൽ വ്യക്തമായി കാണാൻ കഴിയുന്നു. അവശ്യം പരിഹരിക്കപ്പെടേണ്ടവയാണവ. നിർഭാഗ്യവശാൽ, പ്രത്യയശാസ്ത്രപരമായും കലാപരമായും നിലവാരം താഴ്ന്ന കൃതികളും പുറത്തുവരുന്നുണ്ട്. നമ്മുടെ ചരിത്രത്തെയും ഇന്നത്തെ കാലഘട്ടത്തെയും സംബന്ധിച്ച് ഉപരിതലമാത്രസ്പർശിയും ഏകഭാഗികവുമായ വീക്ഷണമാണവ നൽകുന്നതു്. പാർട്ടിയും സോവിയററുപൊതുജനാഭിപ്രായവും ഈ വസ്തുതയിലേക്കു സാഹിത്യകാരന്മാരുടെ ശ്രദ്ധയെ ക്ഷണിക്കുന്നു; പ്രത്യയശാസ്ത്രപരവും കലാപരവുമായി, പരിസ്ഫുടമായ മാനദണ്ഡമുണ്ടാവണമെന്നും, സാഹിത്യകാരന്മാരുടെയും കലാകാരന്മാരുടെയും വർഗ്ഗപരമായ നിലപാടു വ്യക്തമായിരിക്കണമെന്നും, ഉയന്ന കലാസൗന്ദര്യനിലവാരം പുലത്തണമെന്നും ആവശ്യപ്പെടുന്നു. നമ്മുടെ സാഹിത്യവും കലകളും, കമ്യൂണിസനിർമ്മാണം അധികതരം വിജയപ്രദമാവാൻ കൂടുതൽ സഹായകമായിത്തീരണം; പുതിയ മനുഷ്യനെ പ്രത്യയശാസ്ത്രപരമായും ധാർമ്മികമായും പ്രബുദ്ധനാക്കുന്നതിൽ ഇന്നത്തേക്കാൾ കൂടുതൽ സ്വാധീനം ചെലുത്തണം. അതിന്നുവേണ്ടി പാർട്ടി പരിശ്രമിക്കുകയാണ്.

സാമൂഹ്യ—സാമ്പത്തികപ്രക്രിയകൾക്കും, ഉല്പാദനബന്ധങ്ങൾ മെച്ച പ്പെടുത്തുന്നതിന്നും സോഷ്യലിസ്റ്റ് ജനാധിപത്യം വികസിപ്പിക്കുന്നതിന്നും മാർഗ്ഗദർശനം നൽകുന്നതിനെ സംബന്ധിച്ച ലെനിനിസ്റ്റ് തത്വങ്ങൾ ശക്തി പ്പെടുത്തുകയും വികസിപ്പിക്കുകയും ചെയ്യുകയെന്ന, 23-ാം സി. പി. എസ്സ്. യു. കോൺഗ്രസ്സ് അംഗീകരിച്ച ലൈൻ കമ്യൂണിസ്റ്റ് പാർട്ടി പാലിച്ചുകൂടാ തെ തുടർന്നുവരികയാണ്. ജീവിതം വികസിച്ചുകൊണ്ടിരിക്കുന്നതാണ്; അതിന്നൊരു കാഴ്ചപ്പാടുണ്ട്; അതു സങ്കീർണ്ണമാണ്—ആ നിലയിൽ വേ ണം നാം എല്ലായ്പോഴും ജീവിതത്തെ വീക്ഷിക്കാൻ. അദ്ധ്വാനി ക്കുന്ന ജനങ്ങളുടെ അഭിപ്രായങ്ങളിലും ആവശ്യങ്ങളിലും അഭിലാഷങ്ങളി ലും നാം എപ്പോഴും ശ്രദ്ധാലുക്കളായിരിക്കണം. യാഥാർത്ഥ്യം ഗ്രഹിക്കുക യും പരിവർത്തിപ്പിക്കുകയും ചെയ്യുന്നതിൽ ശാസ്ത്രത്തിന്നും മാർക്സിസ്റ്റ്—ലെ നിനിസ്റ്റ് സിദ്ധാന്തത്തിന്നുമുള്ള പങ്ക്, സാഹിത്യത്തിന്നും കലയ്ക്കുമുള്ള പങ്ക്, ഇന്നു വിശേഷിച്ചും വമ്പിച്ചതാണ്.

നവസമുദായനിർമ്മിതിയുടെ ഇന്നത്തെ ഘട്ടത്തിൽ, സമകാലികജീ വിതത്തെ കലാഭംഗിയോടുകൂടി ആവിഷ്കരിക്കുക എന്നതു് സോവിയററു് സാഹിത്യകാരന്മാരെ അഭിമുഖീകരിക്കുന്ന പ്രധാനതമമായ ഒരു കടമയാ ണ്. സമകാലീനവിഷയങ്ങൾ, സാഹിത്യകാരനെ ആശയപരമായും കലാസൗന്ദര്യപരമായും സമ്പന്നനാക്കുന്നു; തൻെറ വാസനയെ വികസി പ്പിക്കാൻ സഹായകമായവിധത്തിൽ അയാളുടെ വീക്ഷണത്തെ വിപുല പ്പെടുത്തുന്നു.

കല, മാനുഷികവ്യാപാരങ്ങളുടെ അതിനിഗൂഢമേഖലകളിലേക്കു കട ന്നുചെന്നു, അയാളുടെ ചിന്താഗതിയെ സ്വാധീനിക്കുകയും, ബോധവും സ്വഭാവവും രൂപപ്പെടാൻ സഹായിക്കുകയും ചെയ്യുന്നു. കമ്യൂണിസനി ർമ്മാതാക്കളെ ആവേശംകൊള്ളിക്കുവാനും, അവരിൽ സൃഷ്ടിപരപ്രവർത്തന ത്തിൻേറയും മുൻകയ്യിൻെറയും സ്പിരിററു് വളർത്തുവാനും മഹത്തായ ഒക്ടോ ബർവിപ്ലവത്തിൻെറ ആദർശങ്ങൾ പ്രാവർത്തികമാക്കുന്നതിനെ സംബന്ധി ച്ച ഉത്തരവാദിത്തബോധം ഉയർത്തുവാനും എഴുത്തുകാർ ചുമതലപ്പെട്ടിരി ക്കുന്നു.

അദ്ധ്വാനിക്കുന്ന ജനങ്ങളിൽ ദേശാഭിമാനബോധവും സാർവ്വദേശീയ ബോധവും ഉത്തേജിപ്പിക്കുക എന്നതു് സാഹിത്യത്തിൻെറ ജീവൽപ്രധാ നമായ ഒരു കടമയാണ്. സോവിയററുജനതയുടെ ദേശാഭിമാനബോധം, ആധുനികലോകത്തിൽ നമ്മുടെ സ്റ്റേററിന്നുള്ള ചരിത്രപരമായ പങ്കിനെയും സോഷ്യലിസത്തിൻെറ മഹത്തായ മേന്മയേയും അടിസ്ഥാനപ്പെടുത്തിയുള്ള

താണ്. കമ്യൂണിസാദർശങ്ങളുടെ വിജയത്തിൽ മനുഷ്യനുള്ള വിശ്വാസത്തെയും, സോഷ്യലിസ്റ്റ് മാതൃഭൂമിയോടു അവനുള്ള നിസ്സീമമായ സ്നേഹത്തെയും സാഹിത്യം ശക്തിപ്പെടുത്തുന്നു. കഷ്ടപ്പാടുകളും വിഷമതകളും സഹിക്കുകയും, അതിപ്രയത്നം നടത്തുകയും ചെയ്തുകൊണ്ട് നമ്മൾ കൈവരിച്ചിട്ടുള്ള നേട്ടങ്ങളെ സംബന്ധിച്ച് നമ്മുടെ യുവതീയുവാക്കളിൽ ഒരു അഭിമാനബോധം വളർത്തുകയും, പുതിയ സമുദായം പടുത്തുയർത്തുന്നതിനു വേണ്ട കരു ഊർജ്ജസ്വലചൈതന്യം അവരിൽ നിവേശിപ്പിക്കുകയും ചെയ്യുവാൻ സാഹിത്യം ചുമതലപ്പെട്ടിരിക്കുന്നു.

നമ്മുടെ കാലത്ത്, സോവിയററ് സാഹിത്യത്തിന്റെ സ്വാധീനമേഖല അതിമാത്രം വിപുലപ്പെട്ടിരിക്കുന്നു. പുസ്തകങ്ങൾ ഇന്നു ഓരോ കുടുംബത്തിനും ലഭിക്കുന്നുണ്ട്. തീയേററർ, സിനിമ, റേഡിയോ, ടെലിവിഷൻ എന്നീ മാധ്യമങ്ങൾ ഉപയോഗിച്ചുകൊണ്ട് കോടിക്കണക്കിനു ജനങ്ങളെ അഭിസംബോധനചെയ്യുവാൻ സാഹിത്യകാരനു സൗകര്യം ലഭിച്ചിരിക്കുന്നു.

ഈ വസ്തുത സാഹിത്യകാരന്റെ പങ്കിനെയും, തന്റെ കൃതികളുടെ ആശയപരവും കലാപരവുമായ നിലവാരത്തെ സംബന്ധിച്ച അയാളുടെ ഉത്തരവാദിത്തത്തെയും ഉപര്യുപരി വർദ്ധിപ്പിക്കുന്നു.

ജനകോടികളുടെ മനസ്സും ഹൃദയവും കവരുന്നതിനുവേണ്ടിയുള്ള ഇന്നത്തെ സമരത്തിൽ സോവിയററ് സാഹിത്യത്തിനു സുപ്രധാനങ്ങളായ കടമകൾ നിർവ്വഹിക്കുവാനുണ്ട്. അതു് ലോകത്തിലെങ്ങും, സോഷ്യലിസത്തിന്റെ ഐതിഹാസികനേട്ടങ്ങളുടെയും ഭാസുരങ്ങളും ഉദാത്തങ്ങളുമായ കമ്യൂണിസ്റ്റ് ആദർശങ്ങളുടെയും അഗ്രദൂതനും പ്രചാരകനുമായി മുൻവന്നിരിക്കുന്നു. സോവിയററ് സാഹിത്യകാരന്മാർ, ബൂർഷ്വാപ്രത്യയശാസ്ത്രത്തിന്നെതിരായി വർദ്ധമാനമായ തോതിൽ ഒരു ആക്രമണമാരംഭിക്കുമെന്നും, കമ്യൂണിസവിരോധത്തിന്റെ വക്താക്കളെയും എല്ലാതരത്തിലുംപെട്ട റിവിഷനിസ്റ്റുകളെയും മാർക്സിസത്തിന്റെ ദുർവ്യാഖ്യാതാക്കളെയും തിരിച്ചടിക്കുമെന്നും, അങ്ങിനെ ദുഷ്പ്രചാരവേലകൊണ്ട് വഴിതെററിപ്പോയവരെ, ശരിയായ പാത കണ്ടെത്താൻ സഹായിക്കുമെന്നും സി. പി. എസ്സ്. യു. സെൻട്രൽക്കമ്മിററിക്കു വിശ്വാസമുണ്ട്.

സാർവ്വദേശീയരംഗത്തു് സോവിയററുസാഹിത്യകാരന്മാർ നടത്തിവരുന്ന പ്രവർത്തനങ്ങളെയും, ജനതകളുടെ വിമോചനസമരത്തിനും, ഫാസിസത്തിന്നെതിരായും സാമ്രാജ്യത്വപ്പിന്തിരിപ്പത്തത്തിന്നെതിരായും കൊ

ളോണിയൽ അടിമത്തത്തിന്നെതിരായുമുള്ള സമരത്തിന്നും അവർ നൽകിയ സംഭാവനകളെയും ലോകത്തിലെങ്ങുമുള്ള ജനാധിപത്യവാദികൾ അതിയായി വിലമതിക്കുകയും, സമുചിതം അംഗീകരിക്കുകയും ചെയ്തിട്ടുണ്ട്. ഒരു ലോകപോലീസുകാരൻെറ വേഷം കെട്ടിയിറങ്ങിയിരിക്കുന്ന അമേരിക്കൻ സാമ്രാജ്യത്വം വീരവിയററ്നാമിന്നെതിരായി ഒരു ദുഷ്ടയുദ്ധം നടത്തിവരുന്ന ഇന്ന്, ലോകത്തിലെ നീതിബോധമുള്ള എല്ലാ ജനങ്ങളോടുമൊപ്പം സോവിയററുസാഹിത്യകാരന്മാർ ആക്രമണകാരിയുടെ പാതകകൃത്യങ്ങളെ അമർഷപൂർവ്വം അപലപിക്കുന്നു.

ലോകസാഹിത്യരംഗത്തിലെ എല്ലാ വിശിഷ്ടശക്തികളും ഇന്നു സമാധാനത്തിൻെറയും സാമൂഹ്യപുരോഗതിയുടെയും കൊടിക്കീഴിൽ ഒന്നിച്ചുനിൽക്കുന്നു. ഈ ഐക്യത്തെ ക്രിയാത്മകമായി വളർത്തുക എന്നതു സോവിയററ് സാഹിത്യകാരന്മാരുടെ കടമയാണ്. ബൂർഷ്വാജീവിതരീതിയെയും മനുഷ്യദ്വേഷപരമായ പ്രത്യയശാസ്ത്രത്തെയും തുറന്നുകാട്ടുകയും, സമാധാനത്തിന്നും ജനാധിപത്യത്തിന്നും പുരോഗതിക്കുംവേണ്ടി സജീവമായി പ്രവർത്തിക്കുകയും ചെയ്യുന്ന കലാകാരന്മാരായ മനുഷ്യസ്നേഹികളെ ഞങ്ങൾ അഭിവാദ്യം ചെയ്യുന്നു.

സോഷ്യലിസ്റ്റ്കല, ലോകസാഹിത്യത്തിൻേറയും കലയുടെയും വികാസത്തിലെ ഒരു പ്രബലശക്തിയാണ്. അതിൻെറ സ്വാധീനം ശക്തിപ്പെടുത്തുകയും, സോഷ്യലിസ്റ്റ് റിയലിസത്തിൻെറ നില ദൃഢപ്പെടുത്തുകയും, സോഷ്യലിസ്റ്റ്രാജ്യങ്ങളിലെ സാഹിത്യങ്ങൾ സാമാന്യഭാവം കൈക്കൊള്ളുകയും ചെയ്യുക എന്നതു് ആധുനികസാഹിത്യത്തിൻെറയും കലയുടെയും വികാസത്തിലെ ശ്രദ്ധേയവും ഫലദായകവുമായ ഒരു പ്രവണതയാണ്.

മാർക്സിസ്റ്റ് സാഹിത്യവിമർശനം, സാഹിത്യത്തിൻെറ വികാസപ്രക്രിയയിൽ പാർട്ടിയുടെ സ്വാധീനം വർദ്ധിപ്പിക്കുവാനുള്ള ഒരു ഉപാധിയാണ്; അദ്ധ്വാനിക്കുന്ന ജനങ്ങളുടെ കലാസൗന്ദര്യബോധനത്തിലെ ഒരു സുപ്രധാനഘടകമാണ്. തത്വനിഷ്ഠ, പ്രത്യയശാസ്ത്രപരമായ വിട്ടുവീഴ്ചയില്ലായ്മ, ശാസ്ത്രീയമായ സമർത്ഥനം, വസ്തുനിഷ്ഠത, സങ്കീർണ്ണങ്ങളായ കലാപ്രതിഭാസങ്ങളുടെ നേരെ വിവേകപൂർവ്വകമായ സമീപനം, കലാവാസനയുടെ നേരെ അനുഭാവപൂർവ്വകമായ മനോവൃത്തി — ഇതൊക്കെ എല്ലായ്പോഴും മാർക്സിസ്റ്റ് സാഹിത്യവിമർശനത്തിൻെറ സ്വഭാവവിശേഷങ്ങളായിരുന്നിട്ടുണ്ട്. ഇത്തരം വിമർശനങ്ങൾക്കു് ആധികാരികതയും, കലാകാരന്മാരുടെയും അനുവാചകരുടെയും ബഹുമാനവും ലഭിക്കും.

ബഹുദേശീയസോവിയററുസാഹിത്യത്തിൻെറ എല്ലാ വിഭാഗങ്ങളെയും ഒന്നിച്ചുചേക്കുന്ന സോവിയററ് സാഹിത്യകാരസംഘടനയുടെ പ്രവത്തനങ്ങൾക്ക് പാർട്ടി അതിയായ പ്രാധാന്യം കല്പിക്കുന്നു. തത്വനിഷ്ഠമായ പാർട്ടിയടിസ്ഥാനത്തിൽ എല്ലാ സർഗ്ഗാത്മകശക്തികളെയും അണിനിരത്തുക, പ്രത്യയശാസ്ത്രപരങ്ങളും സൃഷ്ടിപരങ്ങളുമായ മൗലികപ്രശ്നങ്ങളെ സംബന്ധിച്ച് കൂട്ടായ അഭിപ്രായം രൂപീകരിക്കുക, സാഹിത്യകാരന്മാരുടെ പ്രത്യയശാസ്ത്രപരമായ പരിപാകതയും കളമൊരുക്കുക, അവരുടെ മാർക്സിസ്റ്റ്-ലെനിനിസ്റ്റ് ലോകവീക്ഷണത്തെ ആകൃതിപ്പെടുത്തുക, യുവസാഹിത്യകാരന്മാരുടെ കാര്യത്തിൽ പ്രത്യേകശ്രദ്ധയും ചെലുത്തുക — ഇതാണു ഇന്നെന്നപോലെ നാളെയും സോവിയററു് സാഹിത്യകാരസംഘടനയുടെ കടമ.

സോവിയററുസാഹിത്യം, ജനങ്ങളോടു പക്ഷപാതിത്വവും ചാർച്ചയും പുലത്തണമെന്നും, സാഹിത്യത്തിൻെറ പ്രത്യയശാസ്ത്രപരമായ അടിസ്ഥാനം അഭംഗുരമായി നിലനിത്തണമെന്നും വാദിക്കുന്നവരുടെ ഒരു സർഗ്ഗാത്മകസഖ്യമായിരിക്കണം, സാഹിത്യകാരസംഘടന.

സോഷ്യലിസ്റ്റ് സമുദായത്തിലെ ഒരു സാഹിത്യകാരനു് പാവനമായ ഒരു ദൗത്യമാണു് നിർവ്വഹിക്കുവാനുള്ളതു്. സോവിയററുനാട്ടിലെ ഒരു സാഹിത്യകാരനായിരിക്കുക എന്നുവെച്ചാൽ, കമ്യൂണിസ്റ്റ് സൃഷ്ടിയുടെ ധീരത പ്രകടിപ്പിക്കുക എന്നാണർത്ഥം; ബൂർഷ്വാപ്രത്യയശാസ്ത്രത്തിൻെറ എല്ലാ വെളിപാടുകൾക്കുമെതിരായി വിട്ടുവീഴ്ചയില്ലാതെ സമരം നടത്തുക എന്നാണർത്ഥം.

സോവിയററുനാട്ടിലെ ഒരു സാഹിത്യകാരനായിരിക്കുക എന്നുവെച്ചാൽ, കാലത്തിൻെറ നാഡിമിടിപ്പ് നന്നായി മനസ്സിലാക്കുകയും, പടക്കളത്തിലും നിർമ്മാണരംഗത്തിലും ജനങ്ങളോടൊപ്പം മുന്നേറുകയും, അവരുടെ പ്രവൃത്തികളോടും അഭിലാഷങ്ങളോടുമൊപ്പം ജീവിക്കുകയും, സ്വന്തം പ്രതിഭയും കഴിവും, ഹൃദയത്തിൻെറ ഊഷ്മളതയാകെയും ജനങ്ങൾക്ക സമപ്പിക്കുകയും ചെയ്യുകയെന്നാണർത്ഥം.

സോവിയററുനാട്ടിലെ ഒരു സാഹിത്യകാരനായിരിക്കുകയെന്നുവെച്ചാൽ, ലിഖിതപദങ്ങൾകൊണ്ടു് മനുഷ്യനെ ആവേശംകൊള്ളിക്കുകയും, അവനിലെ ഉൽകൃഷ്ടചിന്തകളെയും ഉദാത്തവികാരങ്ങളെയും ഉണത്തുകയും അവനു് ആഹ്ലാദവും സൗന്ദര്യാനുഭൂതിയും പ്രദാനംചെയ്കയും ചെയ്യുക എന്നാണർത്ഥം.

ഇന്നു മുതൽ, സോവിയററുസാഹിത്യകാരസംഘടനയുടെ പതാകയിൽ 'ഓർഡർ ഓഫ് ലെനിൻ' ബഹുമതിമുദ്ര മിന്നിത്തിളങ്ങുന്നതായിരിക്കും. സോഷ്യലിസ്റ്റ് റിയലിസസാഹിത്യം നിർവ്വഹിച്ചിട്ടുള്ള മഹത്തായ സേവനങ്ങൾക്കും, കമ്യൂണിസ്റ്റ്നിർമ്മാണത്തിന്നുവേണ്ടിയും ഫാസിസത്തിൻെറമേലുള്ള നമ്മുടെ ജനങ്ങളുടെ വിജയത്തിന്നുവേണ്ടിയും അതു നൽകിയ സംഭാവനയ്ക്കും ദേശവ്യാപകമായ അംഗീകാരം ലഭിച്ചിട്ടുണ്ടെന്നതിൻെറ തെളിവാണിതു്. ഈ സമുന്നതബഹുമതി ലഭിച്ചതിൽ, എല്ലാ സോവിയററുസാഹിത്യകാരന്മാരെയും സി. പി. എസ്സ്. യു. സെൻട്രൽക്കമ്മിററി അഭിനന്ദിക്കുന്നു.

നമ്മുടെ മഹത്തായ രാജ്യത്തിലെ സാഹിത്യകാരന്മാർ, ഭാവിയിലും, കമ്യൂണിസനിർമ്മാണത്തിലെ സജീവഭാഗഭാക്കുകളായിരിക്കുമെന്നും, ജനങ്ങളുടെ നന്മയ്ക്കുവേണ്ടി കൂടുതൽ ഊർജ്ജസ്വലതയോടെ പ്രവത്തിക്കുമെന്നും, സർഗ്ഗാത്മകങ്ങളായ പുതിയ നേട്ടങ്ങൾ കൈവരിക്കുമെന്നുമുള്ള വിശ്വാസം, സോവിയററു് കമ്യൂണിസ്റ്റ് പാർട്ടിയുടെ സെൻട്രൽക്കമ്മിററി പ്രകടിപ്പിക്കുന്നു.

പ്രതിനിധിസഖാക്കളെ, നിങ്ങളുടെ പ്രവത്തനം ഫലദായകമായിത്തീരട്ടെ എന്നു ഞങ്ങൾ ആശംസിക്കുന്നു.

കമ്യൂണിസത്തിൻെറ വിജയത്തിന്നുവേണ്ടിയുള്ള സമരത്തിൽ, പുതിയ നേട്ടങ്ങളിലേക്കു മുന്നോട്ടു്!

സോവിയററുയൂണിയനിലെ കമ്യൂണിസ്റ്റ്
പാർട്ടിയുടെ സെൻട്രൽക്കമ്മിററി.

*(പ്രവ്ദ,* 1967 മെയ് 23).

# കെ. എ. ഫെദിൻെറ ഉൽഘാടന പ്രസംഗം

പ്രിയപ്പെട്ട പ്രതിനിധിസഖാക്കളേ,
പ്രിയപ്പെട്ട അതിഥികളേ,

ഈ ദിനം സാഹിത്യത്തിൻെറ കാലാനുക്രമചരിത്രത്തിൽ, സോവിയററ്സാഹിത്യകാരന്മാരുടെ നാലാംഅഖിലയൂണിയൻ കോൺഗ്രസ്സിൻെറ ദിനമെന്ന നിലയിൽ അറിയപ്പെടും.

നമ്മുടെ സാഹിത്യത്തിൻെറ ചരിത്രത്തിലെ മറെറാരു പഞ്ചാംഗദിനം മാത്രമല്ല ഇതു്. നേരേമറിച്ച സവിശേഷപ്രാധാന്യമുള്ള ഒരു സംഭവമാണിതു്. ഒക്ടോബർവിപ്ലവം വിജയം വരിക്കുകയും സോവിയററ്സ്റ്റേററ് പ്രഖ്യാപിക്കപ്പെടുകയും ചെയ്തതിൻെറ 50–ാംവാർഷികം പടിക്കലെത്തിയിട്ടുള്ള ഒരു സന്ദർഭത്തിലാണു കോൺഗ്രസ്സ് നടക്കുന്നതു്.

അമ്പതു സംവത്സരങ്ങൾക്കു മുമ്പു പുതിയ തരത്തിലുള്ള ഒരു ചരിത്രത്തിന്നു് അടിത്തറയിടപ്പെടുകയുണ്ടായി. ആ ദിനം മുതൽക്കാണെന്നു തോന്നുന്നു, "പുതിയതു്" എന്ന വാക്കു് ഏററവുമധികം ആവർത്തിക്കപ്പെടുന്ന ഒരു വാക്കായിത്തീർന്നിട്ടുണ്ടു്. പുതിയ യുഗം, പുതിയ സമുദായം, പുതിയ ജീവിതം, പുതിയ മനുഷ്യൻ എന്നിങ്ങിനെ അതു നീണ്ടുപോകുന്നു. ഈ വാക്കു കൂടാതെ ഇന്നു് ഒരു പൊതുയോഗമോ പ്രകടനമോ പത്രലേഖനമോ പ്രസംഗമോ സാദ്ധ്യമല്ല. പഴയതും പുതിയതും കഴിഞ്ഞതും കഴിയാനിരിക്കുന്നതും—ഈ വിഷയം തഥാകഥിതങ്ങളായ "ശാശ്വത" പ്രതിപാദ്യങ്ങളുമായി ഒണ്ടുചേൻ മുന്നോട്ടുപോകുന്നു.

ജനങ്ങളുടെ ഉഗ്രകോപം, പഴയ ലോകത്തെ അതിൻെറ ആധിപത്യസ്ഥാനങ്ങളിൽനിന്നു തകിടംമറിച്ചിരിക്കുന്നു. എങ്കിലും, നൂററാണ്ടുകളായി ജനങ്ങളുടെ അദ്ധ്വാനംകൊണ്ടു സൃഷ്ടിക്കപ്പെട്ടിട്ടുള്ള സമ്പത്തിനെ—പൂർവ്വസംസ്ക്കാരത്തിൽ മഹാർഘങ്ങളായ അംശങ്ങളെ—വിപ്ലവം ജനങ്ങൾക്കുവേണ്ടി കാത്തുസൂക്ഷിക്കുകയും, ജനങ്ങൾ അവയെ സ്വകീയമാക്കുകയും ചെയ്തിട്ടുണ്ടു്.

വിപ്ലവസമരത്തിൻെറ ഓരോ ഘട്ടത്തിലുമെന്നപോലെ ഇക്കാര്യത്തിലും ലെനിൻ വമ്പിച്ച സ്വാധീനം ചെലുത്തിയിട്ടുണ്ടു്. പഴയ സംസ്ക്കാരത്തിൻെറ സമ്പത്തുകളെ കാത്തുസൂക്ഷിക്കുന്നതോടൊപ്പംതന്നെ, അദ്ധ്വാനിക്കുന്ന ജനങ്ങൾ, തങ്ങളുടെ സ്വന്തം ഭാവിയുടേതായ സംസ്ക്കാരം കെട്ടിപ്പടുക്കണമെന്നു് അദ്ദേഹം ഉൽബോധിപ്പിച്ചു. ഒരു പൈതൃകത്തെ കാത്തുസൂക്ഷിക്കുക എന്നുവെച്ചാൽ ആ പൈതൃകത്തിൽ ഒതുങ്ങിനില്ക്കുക എന്നു് അർത്ഥമല്ലെന്നു് അദ്ദേഹം പ്രസ്താവിക്കുകയുണ്ടായി. ദീർഘദർശനപാടവം—അതു ലെനിൻെറ പ്രതിഭയുടെ ഉജ്ജ്വലാംശങ്ങളിൽ ഒന്നായിരുന്നു—അദ്ദേഹത്തിൻെറ ബഹുമുഖങ്ങളായ ധീരകൃത്യങ്ങളിൽ അതു പ്രകടമായിട്ടുണ്ടു്. സോവിയററുബുദ്ധിജീവി വിഭാഗത്തെ കരുപ്പിടിപ്പിച്ചുകൊണ്ടുവന്നതിലും ഈ ദീർഘദർശനപാടവം കാണാവുന്നതാണു്.

അഭ്യന്തരയുദ്ധത്തിൻെറ മൂർദ്ധന്യദശയിലും നിരക്ഷരതയ്ക്കെതിരായ സമരം നടക്കുന്നുണ്ടായിരുന്നു. അത്യുഗ്രങ്ങളായ പോരാട്ടങ്ങൾക്കിടയിലും, ചുവ

പ്പുപട്ടാളക്കാർ, ഇടവേളകളിൽ പ്രാരംഭപാഠപുസ്തകങ്ങൾ ശ്രദ്ധിച്ചു വായിക്കുക പതിവായിരുന്നു. വർത്തമാനകാലഘട്ടത്തിന്റെ അന്തഃശ്ചേതനയെപ്പററി ഇതു വാചാലമായി സംസാരിക്കുന്നുണ്ട്.

വിദ്യാഭ്യാസം, സ്കൂൾ, സർവ്വകലാശാല—ഇതൊക്കെ തൊഴിലാളികൾക്കും കൃഷിക്കാരന്നും പ്രാപ്യങ്ങളായിത്തീന്നു. ഇന്നു പടക്കളത്തിൽ വിപ്ലവപരമായ വിജയം നേടിയതുപോലെ നാളെ ശാസ്ത്രത്തിന്റെയും സാങ്കേതികവിദ്യയുടെയും സംസ്ക്കാരത്തിന്റെയും രംഗത്തും വിജയം വരിക്കേണ്ടതുണ്ടെന്ന് അവക്കു ബോദ്ധ്യപ്പെട്ടുതുടങ്ങി. ആ സോഷ്യലിസ്റ്റ് പാതയിലെ ഏററവും പ്രധാനപ്പെട്ട ഒരു നാഴികക്കല്ലാണ് സാവ്വത്രികമായ സാക്ഷരതാ. ഈ പാതയിലൂടെയാണു ലെനിൻ വിപ്ലവത്തെ മുന്നോട്ടു നയിച്ചതു്. നിങ്ങൾ പഠിക്കുക, ലോകത്തിന്റെ വെളിച്ചം മുഴുവനും നിങ്ങളുടെ കൈത്തലങ്ങളിൽ ഓളംവെട്ടും എന്നു് അദ്ദേഹം പറയുകയുണ്ടായി.

സംസ്ക്കാരം എന്നു പറയുമ്പോൾ, അതിന്റെ പൂണ്ണമായ അത്ഥത്തിൽ അക്ഷരമാലയും ഉൾപ്പെടുന്നു. 'ഹരിശ്രീ' പോലുമില്ലാത്ത ജനങ്ങൾക്കു് ആദ്യമായി അക്ഷരമാലയുണ്ടാക്കേണ്ടിയിരുന്നു. പുരാതനകാലംമുതല്ക്കുതന്നെ അക്ഷരമാലയുണ്ടായിരുന്ന ജനതകൾ വമ്പിച്ച സാഹിത്യസമ്പത്തു് സഞ്ചയിക്കുകയുണ്ടായി.

സോവിയററ് സാഹിത്യങ്ങളുടെ ചരിത്രങ്ങൾ നിമ്മിക്കപ്പെട്ടിട്ടുണ്ട്, അഥവാ നിമ്മിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. ഇവിടെയും, ഒരു സാഹിത്യവിമശകനെന്ന നിലയിൽ ലെനിനെപ്പററി എഴുതപ്പെട്ടിട്ടുള്ള പേജുകൾ വായിക്കുമ്പോൾ നാം സോഷ്യലിസ്റ്റ് സംസ്ക്കാരത്തിന്റെ ആദികത്താവിനെയും, സാഹിത്യരംഗത്തു് അദ്ദേഹത്തിന്റെ പ്രമുഖസഹകാരിയായിരുന്ന ഗോക്കിയെയും കണ്ടുമുട്ടുന്നു. ഗോക്കിയുടെ പ്രവത്തനം ലെനിന്റെ പ്രവത്തനവുമായി സമ്മിളിതമായിരുന്നു എന്നു ഞാൻ പറയും. അവക്കു തമ്മിൽ ഒരു "മനപ്പൊരുത്ത"മുണ്ടായിരുന്നു എന്നു മാത്രം പറഞ്ഞാൽ മതിയാവില്ലെന്നു ഞാൻ കരുതുന്നു. ലിയോ ടോൾസ്റ്റോയിയെ സംബന്ധിച്ചു ലെനിൻ എഴുതിയ ലേഖനവും, ടോൾസ്റ്റോയിയെ സംബന്ധിച്ചു ഗോക്കി രേഖപ്പെടുത്തിയിട്ടുള്ള അനുസ്മരണങ്ങളും താരതമ്യപ്പെടുത്തിയാൽ, അതിശ്രദ്ധേയങ്ങളായ നിഗമനങ്ങളിൽ നാം എത്തിച്ചേരുമെന്നു എനിക്കു തോന്നുന്നു. വികാരതീവ്രങ്ങളായ ഈ രണ്ടു സാഹിത്യകൃതികൾക്കും തമ്മിൽ വലിയ വ്യത്യാസങ്ങളുണ്ടെന്നു്—ആവിഷ്കരണരീതിയിലും അവതരണശൈലിയിലും ഉദ്ദേശ്യത്തിലും സമീപനത്തിലും വമ്പിച്ച അന്തരമുണ്ടെന്നു നിങ്ങൾക്കു മനസ്സിലാവും. അതേയവസരത്തിൽതന്നെ, ഈ ലേഖക

ന്മാർ, ടോൾസ്റ്റോയിയുടെ ചിന്താപരമായ പൂർവ്വാപരവിരുദ്ധതയെയും അതോടൊപ്പം അദ്ദേഹത്തിൻെറ പ്രതിഭയുടെ അദമ്യമായ ഉത്കടതയേയും വെളിപ്പെടുത്തുന്ന രീതി നിങ്ങളെ വശീകൃതചിത്തരാക്കിത്തീർക്കും. പ്രോളിക്കൾട്ടിനെ സംബന്ധിച്ചു് ലെനിൻ ചെയ്തിട്ടുള്ള പ്രസംഗങ്ങളും തൊഴിലാളിവർഗ്ഗസാഹിത്യസിദ്ധാന്തവാദികളുടെ പ്രമാണാന്ധമായ സങ്കുചിതത്വത്തെ പരാമർശിച്ചു ഗോർക്കി നടത്തിയിട്ടുള്ള പ്രഭാഷണങ്ങളും താരതമ്യാർഹങ്ങളാണെന്നു് ഉറപ്പിച്ചുപറയുവാൻ കഴിയും.

പ്രമാണങ്ങൾകൊണ്ടു പരിമിതപ്പെടുത്തപ്പെടാത്ത ഒരു പുതിയ സോഷ്യലിസ്റ്റ്സംസ്കാരത്തിനുവേണ്ടിയുള്ള സമരത്തിൽ ഗോർക്കി യഥാർത്ഥത്തിൽ ലെനിൻെറ കൂട്ടാളിയായിരുന്നു. സ്വന്തം ബുദ്ധിജീവിവിഭാഗത്തെ സൃഷ്ടിക്കുവാൻ ചുമതലപ്പെട്ടിരിക്കുന്ന തൊഴിലാളിവർഗ്ഗത്തിലാണു് ഭാവി അധിഷ്ഠിതമായിരിക്കുന്നതെന്നു് അദ്ദേഹം കരുതിയിരുന്നു. അതിനാൽ, മാനവചിന്തയുടെ സന്താനങ്ങളായ സമ്പത്തുകൾ സ്വായത്തമാക്കുന്നതിൽ തൊഴിലാളിവർഗ്ഗത്തിന്നു ഗോർക്കിയുടെ സഹായം ലഭിക്കുകയുണ്ടായി. ശാസ്ത്ര–സാഹിത്യ–കലാവ്യാപാരങ്ങൾക്കു ഗോർക്കിയിൽനിന്നു ലഭിച്ചിട്ടുള്ള ഉത്തേജകങ്ങളായ സംഭാവനകൾ എണ്ണിയെണ്ണിപ്പറയുക അസാദ്ധ്യമാണു്. ക്ഷാമവും സാമ്പത്തികമായ താറുമാറുനിമിത്തം വിഷമപൂർണ്ണമായിത്തീർന്നിരുന്ന ആ കാലത്തു് അദ്ദേഹം ജനങ്ങളെ പ്രബുദ്ധരാക്കുകയും, ബുദ്ധിയുടെയും ഹൃദയത്തിൻെറയും സാമ്രാജ്യത്തിലെ മനോഹരമേഖലകളിലേക്കു് നയിക്കുകയും ചെയ്തു.

സുന്ദരമായ ഭാവിക്കുവേണ്ടി നിങ്ങൾക്കു പരിശ്രമിക്കുവാൻ കഴിയും. സോഷ്യലിസ്റ്റ്വിപ്ലവം സൗന്ദര്യാവബോധംകൊണ്ടു നിറംപിടിച്ചിരിക്കുന്നു. നമ്മുടെ സാഹിത്യം, അതിൻെറ നേട്ടങ്ങളിൽ അഭിമാനംകൊള്ളുന്നു. എന്തുകൊണ്ടെന്നാൽ, സോവിയററുകവിതയിൽ, നമുക്കു സുപരിചിതമായിട്ടുള്ള സംതൃപ്തിയുടെ മണിനാദം പുതിയ തലമുറയുടെ ശബ്ദങ്ങളിലും കേൾക്കുവാൻ കഴിയുന്നു. താൻ എന്താണു് എന്ന ചോദ്യത്തിന്നു തൻെറ സഖാക്കൾക്കും തനിക്കുമായി, നമ്മുടെ കാലത്തിലെ ഒരു യുവകവി നൽകുന്ന മറുപടി നോക്കുക:

*ഞാനൊരു കൃഷീവലപുത്രൻ,*
*ഫാക്ടറിയിൽ പണിയെടുത്തവൻ,*
*അവിടെനിന്നു വളർന്നവൻ,*
*വളർന്നു് ബുദ്ധിജീവിയായവൻ.*

ഓരോററ കവിയുടെ മാത്രം സ്വഭാവത്തെയല്ല ഈ വരികഠം വ്യഞ്ജിപ്പിക്കുന്നതു്. നമ്മുടെ സാഹിത്യാഭ്യുത്ഥാനത്തിൻെറ ഒരു സംക്ഷിപ്തപ്രതിച്ഛായകൂടി ഈ വരികളിൽ അടങ്ങിയിരിക്കുന്നു. ഒരു നിശ്ചിതപരിമാണത്തിൽ അതിൻെറ പരിപാടിയുടെ രൂപരേഖയും അതിലുണ്ടെന്നു പറയുവാൻ ഞാനാഗ്രഹിക്കുന്നു.

സാഹിത്യത്തിൻെറ ചരിത്രം ജനങ്ങളുടെ ചരിത്രമാണു്; ആ ചരിത്രത്തിൻെറ ഘടകാവയവമാണു്. സ്വാഭാവികമായും ചരിത്രത്തിന്നു് അതിൻെറതായ കാലപരിഗണനാക്രമമുണ്ടു്. സാഹിത്യം അതിൻെറതായ പ്രത്യേകയുദ്ധങ്ങഠം നടത്താറുണ്ടു്; അതിന്നു് അതിൻെറതായ സംഘട്ടനങ്ങളുണ്ടു്; അതിൻെറതായ ഉയർച്ചയും താഴ്ചയുമുണ്ടു്; അതിൻെറതായ സംവാദങ്ങളുണ്ടു്. ചിലപ്പോഠം അവ ശാലീനമായ വാഠംപ്പയററിൻെറയും മററു ചിലപ്പോഠം രൗദ്രമായ കലഹത്തിൻെറയും പ്രതീതിയുളവാക്കും.

സാഹിത്യസംവാദങ്ങഠം നിരന്തരം ഉണ്ടായിക്കൊണ്ടിരിക്കുന്നതിൻെറ കാരണം വിശദീകരിക്കുക എളുപ്പമല്ല. ഏതെങ്കിലുമൊരു സാഹിത്യശൈലിക്കു് ഉണ്ടായിരിക്കുന്ന കുഴപ്പത്തിൻെറ യഥാർത്ഥ കാരണം വ്യാഖ്യാനിക്കുക എന്നതും അത്ര സുകരമല്ല.

പല യൂറോപ്യൻരാജ്യങ്ങളിലും, നോവലിൻെറ സ്തംഭനത്തെപ്പററി പ്രചണ്ഡമായ സംവാദം നടക്കുകയുണ്ടായി. പഴയ നോവലിൻെറ ശവദാഹകർമ്മത്തെ തുടന്നു് പുതിയ നോവലിൻെറ നേട്ടങ്ങളെ സംബന്ധിച്ച വിളംബരങ്ങഠം ഉണ്ടായി. "പുതിയ നോവൽ" എന്ന പേരിലാണു് ഈ പ്രവണത അറിയപ്പെടുന്നതു്. നമ്മുടെ രാജ്യത്തു്, ലെനിൻഗ്രാഡിൽവെച്ചു നടന്ന യൂറോപ്യൻസാഹിത്യകാരന്മാരുടെ സമ്മേളനം ഈ വിഷയത്തെപ്പററിയാണു ചർച്ചചെയ്തതു്. പ്രസ്തുത പ്രവണതയുടെ ഉപജ്ഞാതാക്കഠം—പ്രശസ്തരും വാസനാസമ്പന്നരുമായ ഫ്രഞ്ചു്സാഹിത്യകാരന്മാർ—ഈ കോൺഗ്രസ്സിൽ പങ്കെടുക്കുകയുണ്ടായി. പുതിയതു്, ഏതാണ്ടു പഴയതിൻെറ ഒരു പുനർനിർമ്മിതിയാണെന്നു കാണിക്കുവാനാണു് ഞാൻ ഇതു പറയുന്നതു്. പഴയ നോവലിൻെറ ക്ഷയിച്ചടഞ്ഞിരിക്കുന്നുവെന്ന വസ്തുതയെ സംബന്ധിച്ചു്, ലെനിൻഗ്രാഡിൽവെച്ചു് ഉശിരൻപ്രസ്താവനകളുണ്ടായി. പുതിയ നോവലിൻെറ പുരോഗമനോന്മുഖമായ ദൗത്യത്തെ ശക്തിപ്പെടുത്തുന്ന പ്രസ്താവനകളായിരുന്നു അവ. ആ പ്രസ്താവനകഠം പുറത്തുവന്ന അവസരത്തിൽ തന്നെ, സോവിയററു് സാഹിത്യവിമർശകന്മാർ, ലിയോ ടോഠംസ്റ്റോയിയുമായുള്ള ഒരു അഭിമുഖസംഭാഷണത്തിൻെറ പൂർണ്ണരൂപം

പ്രസിദ്ധീകരിക്കുകയുണ്ടായി. അതിൽ നോവലിനെപ്പററി ടോൾസ്റ്റോയി ഇങ്ങിനെ പറഞ്ഞിരുന്നു:

"നോവലോ? അതു്, പ്രയോജനാതിരിക്തമായിത്തീർന്നുകൊണ്ടിരിക്കുന്ന ഒരുതരം സാഹിത്യമാണു ; ക്ഷയോന്മുഖമായ ഒരു സാഹിത്യരൂപമാണതു്. മററെന്താണു് അതിൻെറ സ്ഥാനമേറെറടുക്കുക എന്നു നിങ്ങൾ ചോദിക്കുന്നു. എനിക്കറിഞ്ഞുകൂടാ. എങ്കിലും, ചരിത്രം സ്ഥിരീകരിച്ചു കഴിഞ്ഞിട്ടുള്ള ഒരു വസ്തുത ഞാൻ പറയാം. ഇംഗ്ലീഷുകാരെ നോക്കുക: അവരുടെ തലവന്മാരായി ഡിക്കൻസും താക്കറേയും, അതിനുശേഷം ടോലോപ്പിയുമുണ്ടായിരുന്നു. ഇപ്പോൾ ആരുംതന്നെയില്ല."

1893–ലാണു് ഈ സംഭാഷണം നടന്നതു്. അതിനുശേഷം ബ്രിട്ടീഷുകാരുടെയിടയിൽ എത്ര പ്രശസ്ത നോവലിസ്റ്റുകൾ "അവശേഷിച്ചു" എന്നു നമുക്കറിയാം. ഇതേ കാലത്തു തന്നെയാണു്—1890–കാലത്തു തന്നെയാണു്—ലിയോ ടോൾസ്റ്റോയി തൻെറ സഹജമായ ഉത്സാഹത്തോടുകൂടി *ഉയത്തെഴുന്നേൽപ്പു്* എഴുതുകയും മാററിയെഴുതുകയും ചെയ്തതു്. വാസ്തവത്തിൽ, പലതരത്തിലും പുതുമയുള്ള ഒരു നോവലാണിതു്.

"മുരടിച്ച ഒരു സാഹിത്യശാഖയുടെ പഴകിജീർണ്ണിച്ച രൂപം" മൃതമായിക്കഴിഞ്ഞിരുന്നില്ല; നേരേമറിച്ചു് അതു് അപ്പോഴും സജീവമായിരുന്നു. വാസ്തവത്തിൽ, ഇന്നും അതു സജീവമാണു്. നോവൽ ഒരു കുഴപ്പത്തിലൂടെ കടന്നുപോവുകയാണെന്നു വാദിക്കുന്ന സമകാലീനർതന്നെ, നോവലുകൾ രചിച്ചുകൊണ്ടിരിക്കുകയാണു്.

സാമൂഹ്യജീവിതം വികസിക്കുന്ന അതേതലത്തിലാണു് സർഗ്ഗാത്മക സാഹിത്യവും വികസിക്കുന്നതു്. അതു സ്വയംഭൂവല്ല; പരിനിഷ്ഠിതങ്ങളായ പ്രഭവങ്ങളിൽനിന്നാണു് അതു് ആവിർഭവിക്കുന്നതു്. സർഗ്ഗാത്മക കലക്കു് ഈ പ്രഭവങ്ങൾ, അഥവാ പാരമ്പര്യങ്ങൾ അനുപേക്ഷണീയങ്ങളാണു്. പാരമ്പര്യങ്ങൾ അതേപടി ആവർത്തിക്കുക എന്നു് ഇതിന്നർത്ഥമില്ല; ആ പാരമ്പര്യങ്ങളിൽനിന്നു മുന്നോട്ടുപോവുക എന്നാണിവിടെ വിവക്ഷിക്കപ്പെടുന്നതു്. അവ ജീവദായകങ്ങളാണു്; നൂതനതയുടെ ഉപജ്ഞാതാവു് അവയിൽനിന്നു ശക്തിയുൾക്കൊള്ളണം. അപ്പോൾ നൂതനതോപജ്ഞാതാവിൻെറ അദ്ധ്യവസായംകൊണ്ടു്, കല, ജീവിതത്തെപ്പോലെ അക്ഷയമായിത്തീരുന്നു.

സോവിയററുസാഹിത്യത്തിൻെറ ബാല്യദശയിലെ ഏററവും ദയാമസൃണമായ വാക്യം ഏതാണെന്നു ചോദിച്ചാൽ, "വിപ്ലവത്തെ ചെവി

കൊൾവിൻ" എന്നതാണെന്നു ഞാൻ പറയും. ഏററവും രുദ്രമായ വാക്യമേതെന്നു ചോദിച്ചാൽ "വിപ്ലവത്തെ ചെവിക്കൊള്ളാതിരിപ്പിൻ" എന്നതാണെന്നും ഞാൻ പറയും. വിപ്ലവത്തിൽനിന്നു് അന്യരാജ്യങ്ങളിലേക്കു് ഒളിച്ചോടിപ്പോയവരിൽനിന്നുയന്ന ആക്രോശമാണിതു്.

നന്മയും തിന്മയും തമ്മിലുള്ള ദ്വന്ദ്വയുദ്ധം നടന്നുകൊണ്ടിരുന്ന ബാല്യദശയിൽനിന്നു് അവിശ്വസനീയമായ വിധത്തിലാണു് സോവിയററു സാഹിത്യം വളന്നതു്.

പരീക്ഷണകുതുകിയായ ഒരു യുവസാഹിത്യകാരനു്, വിജയശാലിയായ വിപ്ലവത്തിന്റെ സാഹിത്യപൈതൃകത്തിൽ, ഏകരൂപമായ എന്തെങ്കിലും പ്രധാന പ്രവണത, പ്രാരംഭത്തിൽ കണ്ടെത്തുവാൻ കഴിയുമായിരുന്നില്ല. സാഹിത്യം, അന്യോന്യം എതിക്കുന്ന വ്യത്യസ്തപ്രവണതകളുടെ ഒരു അതിവൃദ്ധിയായിരുന്നു. ചിലപ്പോൾ ഈ പ്രവണതകൾ അന്യോന്യം സമാധാനത്തിൽ കഴിഞ്ഞിരുന്നു. പ്രകൃതിയിലെന്നപോലെ സാഹിത്യത്തിലും, വിരുദ്ധശക്തികളുടെ നടുവിൽ ചരിത്രം, അലംഘ്യമായ ഒരു ഭിത്തിയുയത്തി. ചില ശക്തികൾ വിപ്ലവപരമായ സോവിയററുസാഹിത്യം സൃഷ്ടിക്കുവാൻ തുടങ്ങി; മററുള്ളവർ പ്രതിവിപ്ലവാവശിഷ്ടങ്ങളെ കെട്ടിപ്പുണന്നു.

നമ്മുടെ കോൺഗ്രസ്സിൽ, വിവിധപ്രശ്നങ്ങളെ സംബന്ധിച്ചു വ്യക്തതയുണ്ടാക്കുന്നതിന്നുവേണ്ടി, ആളുകൾ, നമ്മുടെ സാഹിത്യത്തിലെ ചരിത്രപരങ്ങളായ വികാസഘട്ടങ്ങൾ പരിശോധിക്കുന്നതാണു്. 1934-ൽ നടന്ന, സോവിയററ് സാഹിത്യകാരന്മാരുടെ ഒന്നാംകോൺഗ്രസ്സ് ഇത്തരുണത്തിൽ തീർച്ചയായും അനുസ്മരിക്കപ്പെടുന്നതായിരിക്കും. സാഹിത്യകാരസംഘടനകളുടെ ശിഥിലസ്വഭാവം അപ്പോഴേയ്ക്കു പരിഹരിക്കപ്പെട്ടുകഴിഞ്ഞിരുന്നു. സാഹിത്യരൂപത്തിന്റെയും അഭിരുചിയുടെയും കാര്യത്തിൽ, വിഭിന്നാഭിപ്രായങ്ങളുള്ള സാഹിത്യവൃത്തങ്ങളുടെയും ക്ലബ്ബുകളുടെയും പ്രതീതിയുളവാക്കുന്ന പ്രവണതകൾ, സോവിയററുസമുദായത്തിന്റെ രണ്ടാംദശകമാരംഭിച്ചപ്പോൾ അപ്രധാനങ്ങളായിക്കഴിഞ്ഞിരുന്നു. അതേയവസരത്തിൽ വിപുലമായ സാമൂഹ്യഭാവമുൾക്കൊള്ളുന്ന കവിതകളും നാടകങ്ങളും ഗദ്യനിബന്ധങ്ങളും ഗണ്യമായ വിജയം നേടിയിരുന്നു. സോവിയററുജീവിതത്തിൽ സാഹിത്യത്തിന്റെ സാമൂഹ്യമായ പങ്കു ശക്തിപ്പെടുത്തുവാൻ കമ്മ്യൂണിസ്റ്റ്പാർട്ടി എല്ലായ്പോഴും സഹായിച്ചുപോന്നിട്ടുണ്ടു്. സാഹിത്യകാരന്മാരുടെ കോൺഗ്രസ്സ് കൂടുന്നതിന്നു രണ്ടുകൊല്ലം മുമ്പുതന്നെ, എല്ലാ വ്യത്യസ്തസാഹിത്യസംഘടനകളെയും, "സോവിയററുഭരണ

ത്തെ അനുകൂലിക്കുന്നവരും സോഷ്യലിസ്റ്റ്നിർമ്മാണത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവരുമായ എല്ലാ സാഹിത്യകാരന്മാരെയും" സോവിയററു സാഹിത്യകാര സംഘടനയിൽ ഒന്നിച്ചു ചേർക്കുവാൻ പാർട്ടിസെൻട്രൽക്കമ്മിററി തീരുമാനിക്കുകയുണ്ടായി. നമ്മുടെ സാഹിത്യജീവിതത്തെ സംബന്ധിച്ചേടത്തോളം, പ്രത്യയശാസ്ത്രപരവും സംഘടനാപരവുമായി അതിപ്രാധാന്യമുള്ള ഈ നടപടി, എല്ലാ സോവിയററ്റിപ്പബ്ളിക്കുകളിലും ദൂരവ്യാപകങ്ങളായ പ്രതിഘാതങ്ങൾ ഉളവാക്കുകയുണ്ടായി.

ഈ പ്രതിഘാതങ്ങളുടെ സ്വാധീനത്തിൻകീഴിലാണ് സാഹിത്യകാരന്മാരുടെ ഒന്നാംകോൺഗ്രസ്സ് നടന്നതു്.

അടുത്തകാലംവരെയും സ്വന്തമായി അക്ഷരമാലപോലുമില്ലാതിരുന്നവരും, ഇന്നു സ്വന്തം സാഹിത്യകാരന്മാരുടെ ഗ്രന്ഥങ്ങൾ, ഒന്നിനു പുറകെ മറെറാന്നായി അലമാരകളിൽ അടുക്കിവെക്കുന്നവരുമായ സോവിയററു ജനതകളുടെ സാഹിത്യങ്ങൾ ജന്മമെടുത്തതിനെ സംബന്ധിച്ച അത്ഭുതകരങ്ങളായ വസ്തുതകൾ ചരിത്രം ഇനിയും രേഖപ്പെടുത്തേണ്ടതായിട്ടാണിരിക്കുന്നതെന്നു എനിക്കു തോന്നുന്നു. ഒരുകാലത്തു "പരിപൂർണ്ണനിരക്ഷരത"യ്ക്കു കുപ്രസിദ്ധി നേടിയിരുന്ന താജികിസ്ഥാനിലെ, ആദ്യത്തെ ഒന്നാംപാഠപുസ്തകത്തിൻെറ കർത്താവിനോടു നമുക്കു അതിയായ സ്നേഹവും ബഹുമാനവുമുണ്ടു്. "ഗുരുവിൻെറ ഗുരു" എന്ന പേരിലാണ് അദ്ദേഹം താജികിസ്ഥാനിൽ അറിയപ്പെടുന്നതു്. കരിങ്കടൽതീരംമുതൽ ദൂരപൗരസ്ത്യദേശംവരെയും, മദ്ധ്യേഷ്യൻ അതൃത്തിമുതൽ ദൂരോത്തരദേശംവരെയുമുള്ള അനേകം ദേശീയജനവിഭാഗങ്ങളുടെയിടയിൽ ഇത്തരം പ്രബോധകന്മാരുണ്ടായിട്ടുണ്ടു്. ദീർഘകാലമായി അക്ഷരമാലകൾ ഉണ്ടായിരുന്ന ജനതകൾതന്നെയും, ശാസ്ത്രജ്ഞന്മാരുടെയും പുരോഹിതന്മാരുടെയും പ്രത്യേകാവകാശങ്ങൾ അനുഭവിച്ചുവന്ന വർഗ്ഗങ്ങളുടെയും കൊട്ടിയടക്കപ്പെട്ട മുറികളിൽനിന്നു സാഹിത്യഗ്രന്ഥങ്ങളെ പുറത്തുകൊണ്ടുവരികയും, അവ എല്ലാവർക്കും പ്രാപ്യങ്ങളാക്കിത്തീർക്കുകയും ചെയ്തു. കഴിഞ്ഞ ദശകങ്ങളിൽ, എല്ലാ സോവിയററുറിപ്പബ്ളിക്കുകളിലും ബുദ്ധിജീവിവിഭാഗങ്ങളും അവരോടൊപ്പം ദേശീയസാഹിത്യങ്ങളും ആവിർഭവിക്കുകയുണ്ടായി. എല്ലായിടങ്ങളിലും ഗ്രന്ഥങ്ങൾ രചിക്കപ്പെടുകയും വിപുലമായ തോതിൽ വായിക്കപ്പെടുകയും ചെയ്യുന്നു. ആ ഗ്രന്ഥങ്ങൾ ജീവിതം കെട്ടിപ്പടുക്കുവാൻ സഹായിക്കുന്നു.

ദേശീയഭാഷയ്ക്കു മനുഷ്യമനസ്സിനെ സ്വാധീനിക്കാൻ വമ്പിച്ച കഴിവുണ്ടു്. വിപ്ലവപ്രസ്ഥാനത്തിൻെറ അന്തർഭാവത്തെ അനാവരണം ചെയ്തു

വാനും പുതിയ ലോകത്തിന്റെ നിർമ്മാണത്തിൽ പങ്കെടുക്കുന്നതിന്ന് ഉത്തേജനം നൽകുവാനും ഏററവുമധികം കഴിവുള്ള ഉപാധിയാണത്. ദേശീയമായ ആഖ്യാനരീതികളിൽ വ്യത്യാസങ്ങൾ ഉണ്ടായേക്കാമെങ്കിലും അവയുടെ സോഷ്യലിസ്റ്റ് ഉത്തേജനം ഒരു ഏകീകരണശക്തിയാണ്.

ചുരുക്കത്തിൽ, ഇതൊക്കെയാണ് സോവിയററ്സാഹിത്യത്തിന്റെ സവിശേഷസ്വഭാവങ്ങൾ.

സോവിയററ് ബുദ്ധിജീവിവിഭാഗത്തിന്റെ ഭാഗധേയങ്ങളും, ആധുനികസോഷ്യലിസ്റ്റ്നിർമ്മാണത്തിൽ അവർക്കുള്ള പങ്കും, കമ്മ്യൂണിസ്റ്റ്നിർമ്മാണത്തോടുള്ള അർപ്പണമനോഭാവവുമെല്ലാം, സാർവ്വജനീനസാക്ഷരത്വത്തിന്നും ബുദ്ധിജീവികളുടെ വിദ്യാഭ്യാസത്തിന്നും മുൻകയ്യെടുത്ത ലെനിൻ ദീർഘദർശനം ചെയ്തിരുന്നു.

സോവിയററ്സാഹിത്യം ഈ പ്രക്രിയയുടെ ഒരു അവയവഭാഗമാണ്—അതിന്റെ പ്രധാന കഥാനായകൻ, ആധുനികമനുഷ്യന്റെ പുതിയ മാനസികഘടനയെയാണ് പ്രതിനിധാനം ചെയ്യുന്നത്.

യാഥാർത്ഥ്യമാണ് സർഗ്ഗാത്മകകലാകാരന്റെ ബോധമണ്ഡലത്തിന്നാധാരം. വിവിധങ്ങളായ കലാരൂപങ്ങളെ—സർഗ്ഗാത്മകരചനയിലെ വിവിധരീതികളെ—നവീകരിക്കുവാൻ ഭാവത്തിന്നു കഴിവുണ്ട്. ഭാവത്തിന്റെയും രൂപത്തിന്റെയും ഐക്യത്തെ വിച്ഛിന്നമാക്കുക സാദ്ധ്യമല്ല.

സോവിയററുവിപ്ലവത്തിൽനിന്നു ജനിച്ചവരും അതിൽ ജീവിക്കുന്നവരുമാണ് സോവിയററുസാഹിത്യകാരന്മാർ. ഈ വിപ്ലവമാണ് കലയിൽ അവരുടെ വിശ്വാസപ്രമാണം.

ജനങ്ങളുടെ രാഷ്ട്രീയജീവിതം യാഥാർത്ഥ്യത്തിൽനിന്നു അവിഭാജ്യമാകയാൽ, കേവലഭാവത്തിൽ രാഷ്ട്രീയമായിട്ടുമാത്രമേ സാഹിത്യം അവതരിപ്പിക്കപ്പെടാൻ നിർവ്വാഹമുള്ളു. ഫലത്തിൽ, സമുദായത്തിലെ വെളിച്ചത്തെയും നിഴലിനെയും സാഹിത്യം പ്രതിഫലിപ്പിക്കുന്നു.

നമ്മളെ അഭിവാദ്യംചെയ്തുകൊണ്ട് സോവിയററുകമ്മ്യൂണിസ്റ്റ്പാർട്ടിയുടെ സെൻട്രൽക്കമ്മിററി അയച്ചിട്ടുള്ള സന്ദേശം അതിയായ ശ്രദ്ധയോടുകൂടി നാം ശ്രവിക്കുകയുണ്ടായി. നമ്മുടെ രാജ്യം കടന്നുപോന്നിട്ടുള്ള ഏററവും വിഷമപൂർണ്ണങ്ങളായ ദിനങ്ങളിലും തരണംചെയ്തിട്ടുള്ള അഗ്നിപരീക്ഷകളിലും, സോവിയററുസാഹിത്യം നമ്മുടെ മാതൃഭൂമിയോടും പാർട്ടിയുടെ ലക്ഷ്യത്തോടും രാജ്യരക്ഷയിൽ വ്യാപൃതമായിട്ടുള്ള അതിന്റെ അജയ്യസേന

യോട്ടും സോവിയററുവ്യവസ്ഥിതിയോടാകെയും ഉല്ക്കടമായ കൂറു പ്രകടിപ്പി ച്ചിട്ടുണ്ടെന്നു് ആ സന്ദേശം ചൂണ്ടിക്കാട്ടിയിരിക്കുന്നു.

സാഹിത്യകാരസംഘടനയ്ക്കു് 'ഓർഡർ ഓഫ് ലെനിൻ' ബഹുമതി നൽകിക്കൊണ്ടു് യു. എസ്സ്. എസ്സ്. ആർ. സുപ്രീംസോവിയററിൻെറ പ്ര സീഡിയം പുറപ്പെടുവിച്ചിട്ടുള്ള ഡിക്രിയെ സോവിയററു് സാഹിത്യകാര ന്മാർ അഗാധമായ വികാരവായ്പോടെയാണു് സ്വാഗതം ചെയ്യുന്നതു്; ഈ സമുന്നതബഹുമതിയെ അവർ ആത്മാർത്ഥമായ കൃതജ്ഞതയോട്ടുകൂടി സ്വീകരിക്കുന്നു. തങ്ങളുടെ മാതൃഭൂമിയുമായി — കമ്യൂണിസം കെട്ടിപ്പടു ക്കുന്ന സോഷ്യലിസ്റ്റ്രാജ്യവുമായി — സാഹിത്യകാരന്മാർക്കുള്ള ബന്ധം അ ഭംഗുരമാണെന്നു അവർ ഊന്നിപ്രസ്താവിക്കുന്നു.

ഭീഷണങ്ങളായ ഈ ദിനങ്ങളിൽ, സോവിയററുസാഹിത്യകാരന്മാർ, സാർവ്വദേശീയസംഭവങ്ങളെ ശ്രദ്ധാപൂർവ്വം വീക്ഷിച്ചുവരികയാണു്; യുദ്ധ ത്തിൻെറയും ഫാസിസത്തിൻെറയും വിപത്തിന്നെതിരായി, യൂറോപ്പിനെ സംരക്ഷിക്കുന്നതിന്നുവേണ്ടി, മററു ജനങ്ങളോടൊപ്പം പരിശ്രമിക്കുവാൻ ലോകത്തിലെ പുരോഗമനവാദികളായ ബുദ്ധിജീവികളെ ആഹ്വാനം ചെയ്തുകൊണ്ടു്, കാർലോവിവാരിയിൽവെച്ചു നടന്ന, കമ്യൂണിസ്റ്റ്–വർക്കേ ഴ്സ് പാർട്ടികളുടെ സമ്മേളനം പുറപ്പെടുവിച്ച അഭ്യർത്ഥനയെ സാഹി ത്യകാരന്മാർ സവിശേഷശ്രദ്ധയോട്ടുകൂടി പരിഗണിക്കുന്നു.

1930–കാലത്തു്, ആസന്നമായിരുന്ന യുദ്ധത്തെ സംബന്ധിച്ചു താക്കീ തു നൽകിക്കൊണ്ടു് ഗോർക്കി ഉന്നയിച്ച വികാരഭരിതങ്ങളായ വാക്കുകൾ, സോവിയററ്സാഹിത്യകാരന്മാർ വീണ്ടും അനുസ്മരിക്കുകയാണു്: "സം സ്കാരനായകന്മാരേ, നിങ്ങൾ ആരുടെ ഭാഗത്താണു്?" യൂറോപ്യൻ ഭൂഖ ണ്ഡത്തിൽ സമാധാനവും ഭദ്രതയും ശക്തിപ്പെടുത്തുന്നതിന്നുവേണ്ടി സോ വിയററുസാഹിത്യകാരന്മാർ അക്ഷീണം സമരം ചെയ്യും.

പ്രിയസുഹൃത്തുക്കളേ, മനുഷ്യസ്നേഹാർദ്രമായ നമ്മുടെ സാഹിത്യവുമാ യി ഗാഢബന്ധമായിട്ടുള്ള ആദർശവാക്യം ആവർത്തിച്ചുകൊണ്ടു് പ്രസം ഗമവസാനിപ്പിക്കുവാൻ എന്നെ അനുവദിച്ചാലും: "ലോകത്തിന്നു സമാ ധാനം!"

*(പ്രവ്ദ, 1967 മെയ് 23.)*

# എഴുത്തുകാരുടെ സംഘടനയ്ക്ക് 'ഓർഡർ ഓഫ് ലെനിൻ'

## പദ്ഗോർണിയുടെ പ്രസംഗം

പ്രിയസഖാക്കളെ,

നിങ്ങളുടെ കോൺഗ്രസ്സിൻെറ പ്രവർത്തനങ്ങൾക്കിടയിൽ പ്രാധാന്യമുള്ള നാളുകളാണിതു്. ഈ രാജ്യത്തിൻെറ ഏററവും ഉയൻ കീർത്തിമുദ്ര, *'ഓർഡർ ഓഫ് ലെനിൻ'* സോവിയററ് എഴുത്തുകാരുടെ യൂണിയനെ സമ്മാനിക്കുന്നതിൽ എനിക്കതിയായ സന്തോഷമുണ്ട്. ഇതു സംബന്ധിച്ചു യു. എസ്. എസ്. ആർ. സുപ്രീംസോവിയററ് 1967 മെയ് 20-ാംതീയതി പുറപ്പെടുവിച്ച ഉത്തരവു് ഞാൻ ഇവിടെ വായിച്ചുകൊള്ളട്ടെ.

"മഹത്തായ ഒക്ടോബർസോഷ്യലിസ്റ്റ്‌വിപ്ലവത്തിൻെറ ആശയങ്ങളുടെ മൂർത്തിഭാവമായ സോവിയററ്സാഹിത്യത്തിൻെറ പോഷണാർത്ഥം സോവിയററ്എഴുത്തുകാർ ചെയ്ത സേവനങ്ങൾക്കുവേണ്ടിയും കമ്മ്യൂണിസത്തിൻെറ നിർമ്മിതിയിലേക്കും ദസാവിയററുജനത ഫാസിസത്തിൻെറമേൽ കൈവരിച്ച വിജയത്തിലേക്കും അവർ ചെയ്ത സംഭാവനയെ മുൻനിർത്തിയും സോവിയററ്എഴുത്തുകാരുടെ യൂണിയനു് *ഓർഡർ ഓഫ് ലെനിൻ* സമ്മാനിക്കുന്നു."

സി. പി. എസ്. യു. സെൻട്രൽകമ്മിററിയുടെയും സുപ്രീംസോവിയററ് പ്രസീഡിയത്തിൻെറയും സോവിയററ്ഗവമ്മെണ്ടിൻെറയും പേരിൽ ഞാൻ കോൺഗ്രസ്സ്‌പ്രതിനിധികളെയും എല്ലാ സോവിയററ്എഴുത്തുകാരെയും ഈ ഉൽകൃഷ്ടബഹുമതി നേടിയതിനു ഹൃദയപൂർവ്വം അനുമോദിക്കുന്നു. കമ്മ്യൂണിസത്തിനുവേണ്ടിയുള്ള സമരത്തിൽ അവക്കു പുതുവിജയങ്ങൾ ആശംസിക്കുകയും ചെയ്യുന്നു.

എഴുത്തുകാരുടെ സംഘടനയ്ക്കു് *'ഓർഡർ ഓഫ് ലെനിൻ'* നൽകുക എന്നാൽ, സോഷ്യലിസ്റ്റ് റിയലിസത്തിൻെറതായ സാഹിത്യവും എല്ലാ സോവിയററ്എഴുത്തുകാരും നമ്മുടെ രാജ്യത്തിനും ജനതയ്ക്കും ചെയ്തുകൊടുത്ത വിശിഷ്ടസേവനങ്ങളെ അംഗീകരിക്കുക എന്നർത്ഥമാണു്.

ഒക്ടോബർവിപ്ലവത്തിൻെറ 50-ാംവാർഷികമാകുന്ന മഹാസുദിനത്തിൻെറ പുലരിയിൽനിന്നുകൊണ്ടു വീക്ഷിക്കുമ്പോൾ സോവിയററധികാരത്തിൻെറ സംവത്സരങ്ങളിൽ നമ്മുടെ സാഹിത്യം പിന്നിട്ട പാതയുടെ ഗാം

ഭീത്യം വിശേഷിച്ചു തെളിഞ്ഞുകാണാവുന്നതാണു്. സോവിയററുസാഹിത്യം ലെനിനിസത്തിന്റെ ആശയങ്ങളിന്മേൽ അടിയുറപ്പിക്കുകയും അദ്ധ്വാനിക്കുന്ന ജനകോടികളുടെ ഭാഗധേയങ്ങളുമായി സ്വയം ഇണങ്ങിച്ചേരുകയും ചെയ്തുകൊണ്ടു നമ്മുടെ സോഷ്യലിസ്റ്റുരാജ്യത്തോടൊപ്പം വളരുകയും പക്വത പ്രാപിക്കുകയും ഉരുക്കുപോലെ ഉറയ്ക്കുകയും ചെയ്തിരിക്കുന്നു.

സോവിയററധികാരം എങ്ങിനെ ജന്മംകൊള്ളുകയും ദൃഢീകരിക്കപ്പെടുകയും ചെയ്തുവെന്നു്, സഖാക്കളെ, നമുക്കൊന്നനുസ്മരിക്കുക. മറിച്ചിടപ്പെട്ട വർഗ്ഗങ്ങൾ ലോകസാമ്രാജ്യത്വത്തിന്റെ പിന്തുണയോടെ നടത്തിയ ഘോരമായ എതിർപ്പിനെയാണു് അതിന്നാദ്യമായി നേരിടേണ്ടിവന്നതു്. ലെനിന്റെ *സമാധാനധിക്രി*യോടെ ചരിത്രമാരംഭിച്ച നമ്മുടെ ഇളംസോവിയററ്സ്റ്റേററ് ഒക്ടോബർവിപ്ലവത്തിന്റെ നേട്ടങ്ങളെ കാത്തുരക്ഷിക്കുന്നതിന്നു് ആയുധമെടുക്കാൻ നിർബ്ബന്ധിതമായി.

വിപ്ലവത്തിന്റെയും ആഭ്യന്തരയുദ്ധത്തിന്റെയും തീകുണ്ഡത്തിൽ പിറവികൊണ്ട സോവിയററ്സാഹിത്യം തുടക്കംതൊട്ടേ ഈ സമരത്തിൽ ഒരു സജീവപങ്കാളിയായി. അതു വിപ്ലവസംഭവങ്ങളുടെ ബാഹുല്യത്തിനിടയിൽ പുതുമനുഷ്യന്റെ സ്വഭാവലക്ഷണങ്ങൾ കണ്ടറിയുകയും രേഖപ്പെടുത്തുകയും ചെയ്തു. അതു ജനസേവനത്തിന്റെ ഉൽകൃഷ്ടമാതൃകകളുടെ പ്രാധാന്യം ദശകങ്ങളോളം നിലനിൽത്തിപ്പോന്ന യോദ്ധാക്കളുടെ പാത്രങ്ങളെ സൃഷ്ടിച്ചു.

സമാധാനപരമായ നിർമ്മാണത്തിലെത്തുംമുമ്പു നാം പിന്നിട്ട ആ വിഷമസാഹചര്യങ്ങൾ നിങ്ങൾക്കറിയാം. വർഗ്ഗശത്രുവിന്റെ ഉഗ്രമായ എതിർപ്പു്, നശിപ്പിക്കപ്പെട്ട വ്യവസായവും ഗതാഗതവും കൃഷിയും, ക്ഷാമവും പകർച്ചവ്യാധികളും—ഇതൊക്കെയായിരുന്നു ഇളംസോവിയററ്റിപ്പബ്ലിക്കിന്നു തരണംചെയ്യേണ്ടതായിട്ടുണ്ടായിരുന്നതു്. ഒന്നിനും മഹൽലക്ഷ്യത്തിലേക്കുള്ള നമ്മുടെ മുന്നേററത്തെ തടഞ്ഞുനിർത്തുവാൻ കഴിഞ്ഞില്ല.

സോവിയററ്ജനതയുടെ ധീരകൃത്യങ്ങളും മാഗ്നിട്ടോഗോർസ്ക് ഇരുമ്പു്-ഉരുക്കുനിർമ്മാണശാലയും ദ്നെപ്രോഗസ്സും ഖാർക്കോവ്ട്രാക്ടർഫാക്ടറിയും തുർക്കിസ്ഥാൻ-സൈബീരിയൻ റെയിൽവേയും മെത്രോസ്റ്റ്രോയിയും റോസ്ററ്സെൽമാഷും നാട്ടിൻപുറത്തെ വിപ്ലവപരമായ മാററങ്ങളും എല്ലാം നമ്മുടെ നാട്ടിന്റെ ചരിത്രത്തിന്റെ മാത്രമല്ല, സോവിയററ്സാഹി

ത്യചരിത്രത്തിന്റെയും പല സാഹിത്യകാരരുടെ വ്യക്തിഗതജീവിതത്തിന്റെയുംകൂടി അവിഭാജ്യഭാഗമായിത്തീർന്നു.

സമ്പദ്ഘടനയിലും സംസ്കാരത്തിലും നിത്യജീവിതത്തിലും ജനങ്ങളുടെ ബോധത്തിലുമുണ്ടായ ചരിത്രപരമായ മാററങ്ങൾ, അദ്ധ്വാനാവേശത്തിന്റേതും ധീരോദാത്തതയുടെതുമായ അന്തരീക്ഷം, ഷോക്കതൊഴിലാളികളുടെയും സ്റ്റഖനോവൈററുകളുടെയും അത്ഭുതസിദ്ധികൾ, *ഹീറോ ഓഫ് സോവിയററ്യൂണിയൻ* എന്ന ബഹുമതി സമ്പാദിച്ച ആദ്യസംഘത്തിന്റെ ധീരകൃത്യങ്ങൾ—ഇതൊക്കെ സാർവ്വത്രികമായ സോഷ്യലിസ്റ്റ്നിർമ്മാണഘട്ടത്തിൽ സാഹിത്യത്തിന്നു പശ്ചാത്തലമായി വർത്തിച്ചു. ആ വർഷങ്ങളിൽ സോവിയററ്എഴുത്തുകാർ രചിച്ച പല അത്ഭുതകൃതികളും നമ്മുടെ ക്ലാസിക്കൽസാഹിത്യമായിത്തീർന്നിരിക്കുന്നു.

സോഷ്യലിസ്റ്റ്സമുദായം മഹത്തായ ദേശാഭിമാനയുദ്ധത്തിന്റെ തിക്താനുഭവങ്ങളെ അന്തസ്സോടെ അതിജീവിച്ചു. സോവിയററ്ജനത ഫാസിസ്റ്റ്ക്കുളന്മാരെ ആട്ടിയോടിച്ചു സോഷ്യലിസത്തിന്റെ നേട്ടങ്ങളെ കാത്തുരക്ഷിക്കുകയും ആ മഹാമാരിയിൽനിന്നു ലോകത്തെ വീണ്ടെടുക്കുകയും ചെയ്തു.

നമ്മുടെ വിജയത്തിന്നു സോവിയററുസാഹിത്യം ചെയ്ത മഹത്തായ സംഭാവനയെപ്പററി, സഖാക്കളെ, നമുക്ക് ഇന്ന് അഭിമാനപുരസ്സരം സംസാരിക്കാം. എഴുത്തുകാരന്റെ ഉൽക്കടമായ ദേശാഭിമാനത്താൽ ഉജ്ജ്വലമായ വാക്കുകൾ ശത്രുവിന്നെതിരായ സമരത്തിൽ സോവിയററ്ജനതയുടെ ശക്തിയെ എത്രയോ അധികം പെരുപ്പിക്കുകയും നമ്മുടെ ലക്ഷ്യത്തിന്റെ ന്യായതയിൽ അവക്കുള്ള വിശ്വാസത്തെ ദൃഢീകരിക്കുകയും ധീരപരാക്രമങ്ങളിലേക്ക് അവരെ ആവേശംകൊള്ളിക്കുകയും ചെയ്തു. ഈ ഹോളിലിരിക്കുന്നവരുൾപ്പെടെ നമ്മുടെ പല എഴുത്തുകാരും പട്ടാളച്ചട്ടയണിഞ്ഞു യുദ്ധത്തിന്റെ വിഷമപാത കടന്നുപോന്നവരാണ്.

ദേശാഭിമാനയുദ്ധത്തിൽ സോവിയററ്സാഹിത്യം നിർവ്വഹിച്ച മഹൽകൃത്യം സാർവ്വജനീനമായ അംഗീകാരത്തിന്നും പ്രശംസക്കും പാത്രമാകുകയുണ്ടായി. 3000—ത്തോളം എഴുത്തുകാർ സൈനികബഹുമതികളും കീർത്തിമുദ്രകളും നേടി. ചിലർ *ഹീറോ ഓഫ് സോവിയററ്യൂണിയൻ* എന്ന ഉയർന്ന ബഹുമതി സമ്പാദിച്ചു. നമ്മുടെ മാതൃഭൂമിയുടെ സ്വാതന്ത്ര്യത്തിന്നും സ്വാലംബത്തിന്നുംവേണ്ടി ജീവിതമർപ്പിച്ച 300 എഴുത്തുകാരുടെ നാമധേയങ്ങൾ സോവിയററുജനത പാവനമായി കരുതുന്നു.

യുദ്ധാനന്തരവഷങ്ങളിൽ നമ്മുടെ എഴുത്തുകാർ അവരുടെ ഉത്തമരചനകളിൽ, ശാസ്ത്രത്തിൻെറയും എഞ്ചിനിയറിങ്ങിൻെറയും സംസ്കാരത്തിൻെറയും പുത്തൻകൊട്ടമുടികളിലേക്ക ജനങ്ങൾ നടത്തിയ എളുപ്പമല്ലാത്തതെങ്കിലും പതറാത്ത മുന്നേററത്തെയും കമ്മ്യൂണിസത്തിൻെറ നിമ്മാണകരുടെ ധീരോദാത്തമായ ശ്രമയാത്രയെയും പ്രതിഫലിപ്പിച്ചു. സോവിയററു കലാകാരൻ കമ്മ്യൂണിസ്റ്റ്നിമ്മിതിയുടെ യാഥാത്ഥ്യങ്ങളുമായി, വത്തമാനകാലവുമായി, അനുസ്യൂതം പുലത്തുന്ന ബന്ധം പുതിയ ഇതിവൃത്തങ്ങൾക്കും ആശയങ്ങൾക്കും പാത്രങ്ങൾക്കുമുള്ള അക്ഷയമായ ഉറവിടമായിരുന്നിട്ടുണ്ട്, അവൻെറ സൃഷ്ടിപരമായ പ്രചോദനത്തിന്നു ഒരു പ്രഭവസ്ഥാനമായിരുന്നിട്ടുണ്ട്.

ജീവിതത്തോടുള്ള സത്യസന്ധതയും കമ്മ്യൂണിസ്റ്റ്പക്ഷപാതിത്വത്തിൻെറതായ ദൃഢപ്രമാണങ്ങളും ജനകീയമായ പാത്രസൃഷ്ടിയും നമ്മുടെ എഴുത്തുകാരെ സോവിയററുജനതയുടെ 50വഷചരിത്രത്തിൻെറ കലാസുന്ദരമായ രചനക്കു കഴിവുററവരാക്കിത്തീത്തു.

പ്രിയസഖാക്കളെ, സമുദായത്തിൻെറ ഭൗതികവും സാംസ്കാരികവുമായ ജീവിതത്തിൻെറ സമസ്തമേഖലകളിലും സോഷ്യലിസം കൈവരിച്ച വിജയങ്ങൾ ഗംഭീരങ്ങളാണ്. എന്നാൽ പുതുമനുഷ്യനെ വാത്തെടുക്കുക എന്നുള്ളതു നമ്മുടെ പ്രധാന നേട്ടമായി ന്യായമായും കണക്കാക്കാവുന്നതാണ്. ആത്മീയമായി സമ്പന്നനും ആശയപരമായി പ്രബുദ്ധനും ധിഷണപരവും വൈകാരികവുമായി വികസിതനുമായ ഒരു വ്യക്തിയെ വളത്തിയെടുക്കുക എന്ന ക്ലിഷ്ടമായ കടമ പൂത്തിയാക്കുന്നതിലേക്ക സോവിയററ്സാഹിത്യം ചെയ്ത സംഭാവനയെ എത്ര വിലമതിച്ചാലും അധികമാവില്ല.

അഭിനവലോകത്തു് ജനങ്ങളുടെ ചിത്തങ്ങൾക്കും ആത്മാക്കൾക്കും വേണ്ടിയുള്ള ഒരു ഘോരസമരം നടന്നുകൊണ്ടിരിക്കുകയാണ്. സോഷ്യലിസം ഒരു യാഥാത്ഥ്യമായി, ജനകോടികളെ വശീകരിക്കുന്ന ഒരു ശക്തിയായിക്കഴിഞ്ഞിരിക്കുന്നുവെന്നും അതിനെ ഇനി അവഗണിക്ക വയ്യാ എന്നും പട്ടാളബലംകൊണ്ടു് അതിനെ വെല്ലാമെന്ന വ്യാമോഹം വൃഥാവിലാണെന്നുമുള്ള വസ്തുത നമ്മുടെ ആശയശത്രുക്കൾ മനസ്സിലാക്കുന്നുണ്ട്. അതുകൊണ്ടു്, സോവിയററുജനതയെ ആശയപരമായും ധാമ്മികമായും നിരായുധരാക്കുകയും സാവ്വദേശീയരംഗത്തു സോഷ്യലിസത്തിൻെറ ആശയങ്ങളെ അപമതിക്കുകയും അവയുടെ നിരന്തരം വളന്നുകൊണ്ടിരിക്കുന്ന സ്വാ

## 'ഹിറോ ഓഫ് സോഷ്യലിസ്റ്റ്-ലേബർ' ബഹുമതി നേടിയ എട്ടു പ്രമുഖ സോവിയററ് എഴുത്തുകാർ



കോൺസ്റ്റാൻറിൻ ഫെദിൻ



മിഖായീൽ ഷൊളോഖോവ്



ലിയോനിദ്
ലിയോനോവ്

## 'ഹിറോ ഓഫ് സോഷ്യലിസ്റ്റ് ലേബർ



പാവ്ലോ
തിച്ചീനാ



മീർസാ
തുർസൂൻ സാദെ

## നേടിയ സോവിയററ് എഴുത്തുകാർ



അലക്സാണ്ടർ കൊർനെയിച്ചുക്

# 'ഹിറോ ഓഫ് സോഷ്യലിസ്റ്റ് ലേബർ' നേടിയ സോവിയററ് എഴുത്തുകാർ



നിക്കോളായി തിഖോനോവ്



എ. എം. ഉപീത്

ധീനത്തെ തടസ്സപ്പെടുത്തുകയും ചെയ്യുക എന്ന അന്തിമാശയിൽ പിടിച്ചുതൂങ്ങുകയാണവർ.

രണ്ടു സാമൂഹ്യസമ്പ്രദായങ്ങളും രണ്ടു പ്രത്യയശാസ്ത്രങ്ങളും തമ്മിലുള്ള കടുത്തതും വിട്ടുവീഴ്ചയില്ലാത്തതുമായ സംഘട്ടനത്തിൽ സോവിയററുസാഹിത്യം വലിയ ഒരു പങ്ക് വഹിക്കുന്നു. സോവിയററ്സാഹിത്യം ലെനിൻെറ സത്യത്തിൻെറ വാക്കുകളെ, വിപ്ലവത്തിൻെറയും തൊഴിലാളിവർഗ്ഗസാർവ്വദേശീയതത്വത്തിൻെറയും പുരോഗതിയുടെയും തനതായ സമസൃഷ്ടിസ്നേഹത്തിൻെറയുമായ ആശയങ്ങളെ, ലോകത്തിലെ അദ്ധ്വാനിക്കുന്ന ജനങ്ങളുടെ അടുത്തെത്തിക്കുന്നു. ഇവിടെയാണ് അതിൻെറ ചരിത്രപരമായ ദൗത്യം സ്ഥിതിചെയ്യുന്നതു്. സോവിയററ്സാഹിത്യം ഈ ദൗത്യം അന്തസ്സോടെ നിറവേററുന്നു.

സോവിയററ്സാഹിത്യത്തിൻെറ വികസനത്തിലും എല്ലാ എഴുത്തുകാരേയും—സോവിയററ് ബുദ്ധിജീവികളുടെ ഉശിരൻപടയെ—അണിനിരത്തുന്നതിലും എഴുത്തുകാരുടെ യൂണിയൻ വഹിച്ച പങ്കിനെ, സി. പി. എസ്. യു. സെൻട്രൽകമ്മിററി, ഈ കോൺഗ്രസ്സിലേക്കയച്ച സന്ദേശം പ്രകീർത്തിക്കുന്നു. കർമ്മകുശലനായ പൊതുജനനേതാവും പൗരനും യോദ്ധാവുമായ ഒരു പുതിയതരം കലാകാരനെ സോഷ്യലിസ്റ്റ്സാഹചര്യങ്ങളിൾ ആവിഷ്കരിക്കുന്നതിന്നു യൂണിയൻ ഗണ്യമായ സംഭാവന ചെയ്തിട്ടുണ്ടു്.

സോവിയററ്യൂണിയനിലെ സഹോദരജനവിഭാഗങ്ങളുടെ സാഹിത്യങ്ങളുടെ പോഷണത്തിൽ എഴുത്തുകാരുടെ യൂണിയൻ വഹിച്ച പങ്ക് നിസ്സാരമല്ല. ഈ സാഹിത്യങ്ങൾ ഇന്നു് ഉൽഫുല്ലനദശയിലെത്തിയിരിക്കുന്നു. കോൺഗ്രസ്സിലെ പ്രതിനിധികൾ ഈ വിഷയത്തെ സംബന്ധിച്ചു സുദീർഘമായി സംസാരിച്ചുകഴിഞ്ഞു. സോഷ്യലിസ്റ്റ്സമ്പ്രദായവും ലെനിനിസ്റ്റ് ദേശീയനയത്തിൻെറ സിദ്ധികളും ഈ ദേശീയസാഹിത്യങ്ങളുടെ വിജയകരമായ വികാസത്തിന്നു് ഉറപ്പുവരുത്തി. ദീർഘസ്ഥായിയായ പാരമ്പര്യങ്ങളോടും യുഗപ്രായമുള്ള ചരിത്രത്തോടുംകൂടിയ സാഹിത്യങ്ങളും ഒക്ടോബർവിപ്ലവത്തെത്തുടർന്നു മാത്രം ജന്മംകൊണ്ട സാഹിത്യങ്ങളും അക്കൂട്ടത്തിലുണ്ടു്.

ഇന്നു സോവിയററുയൂണിയനിലെ എല്ലാ ജനവിഭാഗങ്ങളുടെയും എഴുത്തുകാർ ഒരേ നിരയിൽ മാർച്ചുചെയ്യുന്നു. പൊതുവായ ലക്ഷ്യങ്ങളും ആദർശങ്ങളും അവക്കു പ്രചോദനം നൽകുന്നു. ബഹുമുഖമെങ്കിലും ഏകതാന

മായ സോവിയററ്സാഹിത്യം പരസ്പരസമ്പന്നമാക്കുന്ന സോവിയററ്സംസ്കാരങ്ങളുടെ സൗഭ്രാത്രത്തിൻെറ മൂർത്തിഭാവമാണ്.

പ്രിയസഖാക്കളെ, സോവിയററ്സാഹിത്യത്തിൻെറ സമസ്തഘടകങ്ങളും തലമുറകളും ഈ ഹോളിൽ പ്രതിനിധാനം ചെയ്യപ്പെട്ടിരിക്കുന്നു. സോവിയററ്സാഹിത്യത്തിൻെറ അരനൂററാണ്ടുചരിത്രം ഇവിടെ പുനരുദ്ധരിക്കപ്പെട്ടിരിക്കുന്നുവെന്നു പറയാം.

പ്രതിനിധികൾക്കിടയിൽ സോഷ്യലിസ്റ്റ്റിയലിസത്തിൻെറ ഉപജ്ഞാതാക്കളായ വെള്ളിത്തലകളെ നിങ്ങൾ കാണും. അഗാധമായ ആദരത്തിൻെറയും കൃതജ്ഞതയുടെയും വാക്കുകൾകൊണ്ടാണു നാം ഇന്ന് ഈ ആളുകളെ അഭിസംബോധനം ചെയ്യുന്നതു്. നാം നമ്മുടെ ഹൃദയത്തിൻെറ അടിത്തട്ടിൽനിന്നു് അവർക്കു് ആരോഗ്യവും ആത്മീയചൈതന്യവും അനശ്വരമായ സർഗ്ഗാത്മകജീവിതവും ആശംസിക്കുന്നു.

അവരോടു തൊട്ടുനില്ക്കുന്നവർ പഴയ തലമുറയിലെ എഴുത്തുകാരാണ്. ആദ്യകാലപഞ്ചവത്സരപദ്ധതികളുടെ വർഷങ്ങളിലും യുദ്ധത്തിൻെറ പരീക്ഷണകാലത്തും യുദ്ധാനന്തരകാലഘട്ടത്തിലും സോവിയററ്സാഹിത്യത്തിലേക്കു കടന്നുവന്നവരാണവർ. അവർ തികഞ്ഞ സർഗ്ഗശേഷിയുള്ളവരും സർഗ്ഗാത്മകജീവിതത്തിൻെറ വസന്തത്തിൽ വിരാജിക്കുന്നവരുമാണ്. നമ്മെ ആഹ്ലാദം കൊള്ളിക്കുന്ന ധാരാളം സാരവത്തായ പുതിയ കൃതികൾ അവർ രചിക്കുമെന്നു നമുക്കു വിശ്വാസമുണ്ട്.

യുവസാഹിത്യകാരരുമുണ്ടു് പ്രതിനിധികൾക്കിടയിൽ. എഴുത്തുകാരുടെ അനുഗൃഹീതമായ ഒരു യുവതലമുറ രൂപംകൊള്ളുന്നതു കാണുക സന്തോഷമുള്ള ഒരു കാര്യമാണ്. ഈ ആളുകൾ അവരുടെ ആചാര്യന്മാരുടെയും പൂർവ്വസഖാക്കളുടെയും ഉത്തമപാരമ്പര്യങ്ങളെ വിജയപൂർവ്വം മുന്നോട്ടു കൊണ്ടുപോകും.

എഴുത്തുകാരുടെ സംഘടന പക്ഷപാതിത്വത്തിന്നു്, ജനങ്ങളുടെ സ്പിരിട്ടിന്നു്, സോവിയററുസാഹിത്യത്തിൻെറ അചഞ്ചലമായ പ്രത്യയശാസ്ത്രാടിത്തറയ്ക്കുവേണ്ടിയും രചനയുടെ രംഗത്തു പുതിയ നേട്ടങ്ങൾക്കുവേണ്ടിയുമുള്ള യോദ്ധാക്കളുടെ ക്രിയാത്മകമായ സംഘടന എന്ന നിലയ്ക്കു്, അതിൻെറ കർമ്മപദ്ധതി, കഴിഞ്ഞകാലത്തെപ്പോലെ തുടർന്നു് അനുവർത്തിക്കുമെന്നു വിശ്വസിക്കുവാൻ എല്ലാ ന്യായവുമുണ്ടു്.

പ്രിയസഖാക്കളെ, സോവിയററ് എഴുത്തുകാരുടെ യൂണിയനു് ***ഓർഡർ ഓഫ് ലെനിൻ*** സമ്മാനിക്കുന്നതോടൊപ്പം, ഈ ഉൽകൃഷ്ടബഹുമ

തി നേടിയതിന്നു്, നമ്മുടെ നാട്ടിലെ എല്ലാ എഴുത്തുകാരെയും ഞാൻ ഒരി ക്കൽക്കൂടി ഹൃദയപൂർവ്വം അനുമോദിക്കുകയും നിങ്ങളുടെ സൃഷ്ടിപരപ്രവ ർത്തനത്തിന്നു വിജയമാശംസിക്കുകയും സോവിയററ് എഴുത്തുകാർ ഭാവി യിലും തങ്ങളുടെ മുഴുവൻ പ്രതിഭയും ഹൃദയോഷ്മളതയും തങ്ങളുടെ ജനത ക്കുവേണ്ടി, കമ്മ്യൂണിസത്തിൻെറ മഹത്തായ ആദർശത്തിന്നുവേണ്ടി ഉഴി ഞ്ഞുവെക്കുമെന്നു വിശ്വാസം പ്രകടിപ്പിക്കുകയും ചെയ്തുകൊള്ളട്ടെ.

(പ്രവ്ദ, മെയ് 27, 1967)

# മിഖായിൽ ഷോളൊഖോവിൻെറ പ്രസംഗം

പ്രതിനിധിസഖാക്കളേ, അതിഥികളേ,

ഈ കോൺഗ്രസ്സ് ചേർന്നിട്ട്, ഇന്നലെവരെയുള്ള അനുഭവത്തിലൂടെ നോക്കുമ്പോൾ, എല്ലാം സുഗമമായി നീങ്ങിക്കൊണ്ടിരിക്കുകയാണു്; എ ല്ലാം ശാന്തവും സമാധാനപരവും അതിഗംഭീരവുമാണു്. തീഉപ്പുന്ന പ്രസംഗങ്ങളോ, മററു പ്രതിബന്ധങ്ങളോ ഒന്നും ഉണ്ടായിട്ടില്ല. ഒററ വാക്കിൽ പറഞ്ഞാൽ, ഒരു പറുദീസയിലെന്നവണ്ണം എല്ലാം സുഖസാന്ദ്ര വും ശാന്തസുന്ദരവുമായിരുന്നു.

ഈ കോൺഗ്രസ്സിൻെറ സജ്ജീകരണങ്ങൾക്കു് നമ്മുടെ യൂണിയൻ റോളത്വം കഠിനമായി യത്നിച്ചിട്ടുണ്ടു്. ഇതിന്നവരെ നാം അഭിനന്ദിക്കുക തന്നെ വേണം.

ഇതിന്നുമുമ്പ നടന്ന കോൺഗ്രസ്സുകൾ ഇപ്പോൾ നടക്കുന്നതിൽനിന്നും കുറെ വ്യത്യസ്തമായിരുന്നു. ആലങ്കാരികമായി പറഞ്ഞാൽ, അന്നെല്ലാം നമ്മുടെ തൂലികാനായകന്മാർ പരസ്പരം ഏററുമുട്ടാറുണ്ടായിരുന്നു. ചിന്താ ശൂന്യമായ കലഹപ്രിയംകാരണം നാം ആരേയും ഈ ഏററുമുട്ടലിൽനി ന്നും ഒഴിവാക്കിയിരുന്നില്ല. എന്നാൽ മാർക്കോവും ദൂദിനും എല്ലാം ഈ കോൺഗ്രസ്സിന്നു് ഇന്നു് നൽകിയിട്ടുള്ളതുപോലുള്ള സംഭാവനകൾ അന്നാ രും ചെയ്തിരുന്നില്ല.

കഴിഞ്ഞ കോൺഗ്രസ്സുകളിലെ പ്രക്ഷുബ്ധമായ അന്തരീക്ഷം കാരണം ഞാൻ മനംമട്ടത്തുകഴിയുകയാണെന്ന് നിങ്ങൾ ധരിക്കരുത്. അതുപോലെ വീണ്ടും പടപ്പുറങ്ങിയിരിക്കയാണെന്നും ധരിക്കരുത്. നേരെമറിച്ച ശാന്തിനിർഭരമായ ഈ അന്തരീക്ഷത്തിൽ ഞാൻ സംതൃപ്തനാണെന്നും, നിങ്ങളോടൊത്ത സോവിയററ് റൈട്ടേഴ്സ യൂണിയൻെറ നാലതിരുകൾക്കുള്ളിലും അതിനു പുറത്തും സമാധാനത്തിലും സമാധാനപരമായ സഹവർത്തിത്വത്തിലും നിലകൊള്ളുകയാണെന്നും പ്രസ്താവിച്ചുകൊള്ളട്ടെ.

വ്യക്തമായും, സോവിയററ് അധികാരത്തിൻെറ 50-ാംവാർഷികസംവത്സരത്തിൽ കൂടുന്ന ഈ കോൺഗ്രസ്സ്, നമ്മെ സംബന്ധിച്ചിടത്തോളം, ഇതുവരെയുള്ള പ്രവർത്തനങ്ങളുടെ ഒരു വിലയിരുത്തൽകൂടിയാണ്. സ്വാഭാവികമായും മിക്ക പ്രാസംഗികർക്കും കഴിഞ്ഞകാലപ്രവർത്തനങ്ങൾ പരാമർശിക്കാതിരിക്കാൻ കഴിഞ്ഞിട്ടില്ല. എന്നിരിക്കിലും, പൗരസ്ത്യദേശത്തെ ഒരു പഴഞ്ചൊല്ല് നാം വിസ്മരിക്കരുത്! "നിങ്ങൾ വഴിയെ നടക്കുമ്പോൾ പിറകോട്ട് നോക്കുന്നതിലും കൂടുതൽ തവണ മുമ്പോട്ട് നോക്കുക, നിങ്ങൾ തറയിൽ വീഴാതിരിക്കണമെങ്കിൽ". അപ്പോൾ നമുക്ക വീഴാതിരിക്കണമെങ്കിൽ, ഭാവിയെക്കുറിച്ച പരിചിന്തിക്കണം.

ഞാൻ റൈട്ടേഴ്സ്യൂണിയൻെറ അമരക്കാരനൊന്നുമല്ല. എന്നാൽ ഒരു സാധാരണ എഴുത്തുകാരനെന്നനിലയിൽ, പൊതുപരിഗണനന അർഹിക്കുന്നവയെന്നു കരുതുന്ന ചില പ്രശ്നങ്ങൾ ഞാൻ പരാമർശിച്ചുകൊള്ളുന്നു.

ആദ്യമായി ഈ കോൺഗ്രസ്സിൻെറ പ്രത്യേകതയെക്കുറിച്ച ഞാൻ ചുരുക്കം ചില വാക്കുകൾ പറഞ്ഞുകൊള്ളട്ടെ. തങ്ങളുടെ സാന്നിദ്ധ്യംകൊണ്ടും, താല്പര്യപ്രകടനംകൊണ്ടും കോൺഗ്രസ്സിനെ ബഹുമാനിച്ചിട്ടുള്ള നമ്മുടെ സുഹൃത്തുക്കൾ അതിഥികളുടെ കൂട്ടത്തിലുണ്ടെന്നു കാണുന്നതിൽ നമ്മളെല്ലാവരും ഒരുപോലെ സംതൃപ്തരാണ്. ജാറൊസ്ലാവ് ഐവാസ്കീവിക്ക്, അന്നാ സേഘേർസ്, ജോർജി ജഗറോവ് തുടങ്ങി സോഷ്യലിസ്റ്റ് രാജ്യങ്ങളിൽനിന്നുള്ള സഹോദരരെയും, പാബ്ലൊ നെറൂദ, ചാൾസ് പി. സ്നോ, പമില ജോൺസൺ, ആർതർ ലുണ്ട്വിസ്റ്റ്, മേരിയ വൈൻ തുടങ്ങിയ സുപ്രസിദ്ധ സാഹിത്യകാരരേയും, നമ്മുടെ പ്രിയപ്പെട്ട അയൽക്കാരും സുഹൃത്തുക്കളുമായ മാർട്ടിലാർനി, വൈനൊ ലിന്നാ, മേരിയ തെറീസാ ലീയോൺ എന്നിവരെയും ഇവിടെ കാണുന്നതും അങ്ങേ അററം ചാരിതാർത്ഥ്യജനകംതന്നെ.

എൻെറ പ്രിയപ്പെട്ട സുഹൃത്തായ ഇലിയ എഹ്റൻ ബർഗിൻെറ അസാന്നിദ്ധ്യത്തിൽ ഞാൻ തികച്ചും നിരാശനാണ്. എന്നാൽ മററ് പ്രതി

നിധികൾ ഇതെങ്ങിനെ വീക്ഷിക്കുന്നു എന്നെ നിക്കറിയില്ല. എഹ്റൻബർഗിനെ കാണാതാവുമ്പോൾ, വിലപ്പെട്ട എന്തോ ഒന്നു് നഷ്ടമായതു പോലെ എനിക്കു തോന്നുന്നു. അദ്ദേഹം എവിടെ പോയി? ഈ കോൺഗ്രസ്സിനു് തൊട്ടുമുമ്പു് അദ്ദേഹം ഇററലിയിലേക്കു് പോയ്ക്കളഞ്ഞു. എന്റെ സുഹൃത്തിൽനിന്നും ഒരിക്കലും ഉണ്ടാവാൻ പാടില്ലാത്ത, കരണീയമല്ലാത്ത ഒരു നടപടിയാണിതു്.

അദ്ദേഹം നമ്മുടെ വികാരങ്ങളെ വേദനിപ്പിക്കേണ്ടിയിരുന്നില്ല. ഒരാൾ എല്ലാവർക്കുമതീതനാണെന്ന സങ്കല്പത്തിൽ 'എനിക്കിഷ്ടമുള്ളതെന്തും പ്രവൃത്തിക്കും' എന്ന തത്വത്തിൽ കഴിയുന്നതു് ഭൂഷണമല്ല.

ദൂഷിച്ച മാതൃകൾ അതിവേഗം സംക്രമിക്കുന്നതായിരിക്കും. പൊതുനിയമങ്ങളോടുള്ള എഹ്റൻബർഗിന്റെ അവഹേളനം കണ്ടിട്ടു് നമ്മുടെ ചില യുവസാഹിത്യകാരന്മാരും ചില കൌശലങ്ങൾ പ്രയോഗിക്കാൻ തുടങ്ങിയിട്ടുണ്ടു്. ഇവർ കുറെ കഴിയുമ്പോൾ സ്വന്തം പ്രവൃത്തികളിൽ സ്വയം ലജ്ജിക്കേണ്ടിവരും.

യുവസാഹിത്യകാരരെക്കുറിച്ചു് പറയുമ്പോൾ, നാം ഭൂതകാലത്തെക്കുറിച്ചു അനുസ്മരിക്കയും ഭാവിയിലേക്കു് ഉററുനോക്കുകയും വേണം. കുറച്ചു കാലം മുമ്പു്, 1930–ൽ, മദ്ധ്യറഷ്യയിലെ ഒരു കൊച്ചുപട്ടണം സന്ദർശിച്ച ശേഷം ഫെദിയേവു് എന്നെ ഒരു സംഭവകഥ വിവരിച്ചു കേൾപ്പിച്ചു. കഥ ഇതാണു്: "ഒരു സന്യാസിമഠം ഞാൻ ചുററിനടന്നു കാണുകയായിരുന്നു. അവിടെ ഇടിഞ്ഞുപൊളിഞ്ഞ ഒരു പള്ളിയും ഉണ്ടു്. കാഴ്ചകൾ കണ്ടശേഷം, ഞാൻ പട്ടണത്തിലേക്കു പുറപ്പെടാൻ ഭാവിച്ചപ്പോൾ, ഒരു ക്കൂട്ടം കുട്ടികൾ ബഹളംകൂട്ടിക്കൊണ്ടു്, സന്യാസിമഠത്തിനു ചുററുമുള്ള കിടങ്ങിന്റെ ചരിവിൽ കളിച്ചുകൊണ്ടിരിക്കുന്നതു ഞാൻ കാണാനിടയായി. എന്നാൽ കുറെ ദൂരത്തിൽ, മറെറാരു ബാലൻ ഈ കുട്ടികളെ അസൂയയോടെ നോക്കിക്കൊണ്ടു നിന്നിരുന്നു. അവൻ ആ പൂഴിമണ്ണിൽ അവന്റെ കാലുകൾ തിരുകികയററിയിട്ടു്, വാടിക്കൊഴിഞ്ഞ പുല്ലുകൾ പറിക്കയായിരുന്നു. അതായതു് അവൻ തന്നത്താൻ, അവനാൽ ആവുംവിധം വിനോദിക്കയായിരുന്നു. ഞാനവനെ സമീപിച്ചിട്ടന്വേഷിച്ചു: 'നീ എന്താണു് അവരുമായി ചേരാതെ ഇങ്ങിനെ ഒററയ്ക്കു മാറിനിന്നു കളിക്കുന്നതു്? നിന്നെ അവർ ശിക്ഷിച്ചോ?' അവൻ മുഖമുയർത്തി എന്നെ നോക്കിയിട്ടു് വിഷാദസ്വരത്തിലിങ്ങനെ പറഞ്ഞു: 'ഞാൻ ഇവിടത്തെ പുരോഹിതന്റെ മകനാണു്. എന്റെ അച്ഛനാണു് അവിടെക്കാണുന്ന പള്ളിയിലെ ചടങ്ങുകൾ നടത്താറുള്ളതു്. ഇക്കാരണത്താലാണു് ഇവർ എന്നെ

ഴിച്ചുനിറുത്തിയതും'' ഞാൻ തനിയെ കളിക്കേണ്ടിവന്നതും' ഇത്രയും പറഞ്ഞിട്ട് ഫെഡിയേവ്യ് നിശ്ശബ്ദനായി. എന്നിട്ട് പെട്ടെന്നദ്ദേഹം പറഞ്ഞു: ''നിങ്ങൾക്കറിയുമോ, ഞാൻ കരഞ്ഞുപോയി. ആ കൊച്ചുബാലന്റെ ദയനീയമായ ബാല്യകാലം ഓർത്ത് ഞാൻ, അവിടന്നുപോയതിൽ പിന്നീട്ടും പൊട്ടിക്കരഞ്ഞു''. ഈ കഥ അദ്ദേഹം അവസാനിപ്പിച്ചത് ഏററവും ശരിയായ ഒരു സൂചനയോട്ടുകൂടിയായിരുന്നു: ''എല്ലാ തസ്കരന്മാരും കുറെയെല്ലാം വികാരജീവികളാണ്.''

ഒരുപ്രകാരത്തിൽ നമ്മുടെ യുവസാഹിത്യകാരന്മാരും, ഈ കൊച്ചുകുട്ടിയുടെ ഓർമ്മയാണ് എന്നിൽ തട്ടി ഉണർത്തുന്നത്: അവർ തനിച്ചു വിനോദിക്കുന്നു. സമൂഹത്തെ അവർ സ്പർശിക്കുന്നില്ല. എന്നാൽ പഴമക്കാരായ നാം ഇവരുടെ വിധി ഓർത്ത് വിലപിക്കുകയോ, അവരോട്ട് കൂടുതൽ അടുത്ത് ചെല്ലുന്നതിന് യഥാർത്ഥത്തിൽ ശ്രമിക്കുകയോ ചെയ്യുന്നില്ല. ഒരു പഴയ ഡ്രിൽമാസ്റ്റർ അയാളുടെ പുതിയ വദ്യാർത്ഥിയോട്ട പെരുമാറുന്നതുപോലെ, നമ്മൾ ഇവരോട്ട് പ്രസംഗിക്കയും ഇടപെട്ടുകയും ചെയ്യുന്നു.

ഈ സ്ഥിതിയ്ക്കൊരു അറുതിവരുത്തേണ്ട സമയം വൈകിയിരിക്കുന്നു. ആരെയെങ്കിലും ഒരാളെ കുററക്കാരനാക്കിയിട്ട കാര്യമില്ല. നമ്മളും യുവസാഹിത്യകാരന്മാരുടെ ഒരു വിഭാഗവും തമ്മിൽ അസാധാരണമായ ബന്ധങ്ങൾ വളർന്നുവന്നിട്ടില്ലെങ്കിൽ, നാമെല്ലാം അതിന് ഒരുപോലെ കുററക്കാരാണെന്ന് നമുക്ക് സത്യസന്ധമായി തുറന്നുതന്നെ സമ്മതിക്കാം. കോംസോമോളും, റൈറ്റേഴ്സ് യൂണിയന്റെ നേതൃത്വവും, പ്രഗത്ഭസാഹിത്യകാരരായ നമ്മെപ്പോലുള്ളവരുമെല്ലാം ഉത്തരവാദികളാണ്. കുററത്തിൽ നിന്നു തീർച്ചയായും ഞാൻ ഒഴിഞ്ഞുമാറുകയല്ല. എന്തായാലും, അന്യോന്യം തുറന്ന് പറയുമ്പോൾ, കാര്യങ്ങളുടെ കിടപ്പു ഇതെല്ലാമാണ്. ധാർഷ്ട്യവും, ദുരഭിമാനവുമെല്ലാം യുവസഹജമാണ്. എന്നാൽ നമ്മൾ ഭാഗികമായി കുററക്കാരാണെന്ന അംഗീകരിച്ചുകഴിഞ്ഞാൽ, പിന്നെ, രഞ്ജിപ്പിനുള്ള നടപടികൾ സ്വീകരിക്കേണ്ടതു് ആദ്യം നമ്മൾതന്നെയാണ്. അതൊരു ബലഹീനതയല്ല, മറിച്ചു നല്ല ബോധത്തിന്റെയും ദീർഘവീക്ഷണത്തിന്റെയും ചിഹ്നമാണ്.

തീർച്ചയായും യുവാക്കളും കുററക്കാർതന്നെയാണ്. ഈ വസ്തുത ഞാൻ മറച്ചുപിടിക്കുന്നില്ല. ഒരുതരം വിപരീതമനോഭാവവും, പൊതുവിൽ അംഗീകരിച്ചിട്ടുള്ള പെരുമാററചട്ടങ്ങളുടെ നേക്കുള്ള നിഷേധപ്രവണതകളുമെല്ലാം അവരുടെ മനസ്സിൽ സ്വാധീനം ചെലുത്തിയിട്ടുണ്ടാവും.

എന്നാൽ ഇതെല്ലാം യുവത്വത്തിന്റെ തെറ്റുകളെന്ന നിലയിൽ നമുക്കു തള്ളിക്കളയാവുന്നതാണ്.

എന്നാൽ നമ്മുടെ യുവാക്കളെയാകെ ഈ ഗണത്തിൽ പെടുത്താൻ പാടുള്ളതല്ല. നമ്മുടെ സ്ഥാനങ്ങൾ ഏറെറടുക്കുന്നതിനായി, മറെറാരു മികച്ച തലമുറ വളൎന്നുവരുന്നുണ്ട് — യഥാൎത്ഥപ്രതിഭാസമ്പത്താർജ്ജിച്ചിട്ടുള്ള ഒരു തലമുറ.

ഇതും ഭാവിയെക്കുറിച്ചു ചിന്തിക്കുവാൻ നമ്മെ പ്രേരിപ്പിക്കണം. നാം പരിഗണിക്കേണ്ട ചില കണക്കുകൾ ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ. നമ്മുടെ ഒന്നാമത്തെ കോൺഗ്രസ്സിൽ 40 വയസ്സിനു താഴെ പ്രായമുള്ള പ്രതിനിധികൾ മൊത്തത്തിൽ പങ്കെടുത്തിരുന്നവരുടെ 71 ശതമാനമായിരുന്നു. ഇതു രണ്ടാമത്തെ കോൺഗ്രസ്സിൽ 20.6 ശതമാനമായും മൂന്നാമത്തെതിൽ 13.9 ശതമാനമായും ഈ കോൺഗ്രസ്സിൽ 12.2 ശതമാനമായും കുറഞ്ഞുകൊണ്ടിരുന്നു. നമുക്കു പ്രായം കൂടിക്കൂടിവരികയാണ്. നമ്മുടെ കോൺഗ്രസ്സുകളിലും നിൎവ്വാഹകസമിതികളിലും ഭാഗഭാക്കുകളാവുന്നതിനു യുവസാഹിത്യകാരന്മാരെ ആകൎഷിക്കുക എന്ന പ്രശ്നത്തെപ്പററി പരിചിന്തനം ചെയ്യേണ്ട സമയം വളരെ വൈകിയിരിക്കുന്നു. ഇതു് ഉടനടി ചെയ്യാത്തപക്ഷം, സൈന്യത്തിലേതിനു സദൃശമായ ഒരു സംവിധാനമായിരിക്കും നമുക്കുണ്ടായിരിക്കുക. അതായതു നിങ്ങൾ ഒരു ജനറൽആയിത്തീരുമ്പോഴേക്കും, ചിതലരിച്ച ഒരു പടുകിഴവനായിത്തീൎന്നിരിക്കും നിങ്ങൾ. നരച്ച തലയെ ആദരിക്കേണ്ടതുതന്നെ. പക്ഷെ അതു മാത്രമാവരുതു് നേതൃത്വത്തിലേക്കുള്ള പാസ്സ്പോർട്ട്. ഇന്നത്തെ കോൺഗ്രസ്സിൽ സന്നിഹിതരായിട്ടുള്ളവരുടെ പ്രായം അറുപതിനടുത്തുവരും. ഖേദകരമായ ഒരു ചിത്രമാണിതു്. നമ്മുടെ സാഹിത്യത്തിന്റെ ഇന്നത്തെ സ്ഥിതിയെ ഇതു വല്ലാതെ ബാധിക്കുന്നുണ്ട്.

അപ്പോൾ യുവസാഹിത്യകാരന്മാരുടെ സൎവ്വതോമുഖമായ വികാസത്തിന്റെ പ്രശ്നം അതിന്റെ മുഴുവൻ രൂക്ഷതയോടും അടിയന്തിരസ്വഭാവത്തോടുംകൂടി നമ്മെ അഭിമുഖീകരിക്കുന്നു. കാലവിളംബംകൂടാതെ പരിഹൃതമാവേണ്ട ഒരു പ്രശ്നമാണിതു്.

സമീപകാലത്തായി, സോവിയററ്സാഹിത്യകാരന്മാരുടെ ക്രിയാത്മക"സ്വാതന്ത്ര്യത്തെ" പുരസ്ക്കരിച്ചു ചില ഒച്ചപ്പാടുകൾ പാശ്ചാത്യരാജ്യങ്ങളിൽ മുഴങ്ങിക്കേൾക്കുന്നു. ഈ കരിസ്ത്രുയുദ്ധക്കാരുടെ കൂട്ടത്തിൽ, അമേരിക്കയിലെ സി. ഐ. ഏ. യും, അനേകം സെനറററന്മാരും, മുരത്ത

വൈററ്ഗാർഡുകളും അല്ലിലുയേവായും കുപ്രസിദ്ധ രാഷ്ട്രീയാസ്ഥിപഞ്ജരമായ കെറൻസ്കിയും ഉൾപ്പെടുന്നു.

രാജാധിപത്യവാദികൾതൊട്ടു അരാജകവാദികൾവരെയുള്ള എല്ലാ വിഭാഗക്കാർക്കും പത്രസ്വാതന്ത്ര്യം അനുവദിക്കേണ്ടതാണെന്നു നിർദ്ദേശിച്ച മിയാസ്നിക്കോവിനോടു 1921-ൽ ലെനിൻ ഇങ്ങിനെ പ്രസ്താവിച്ചു: "വളരെ നല്ലതുതന്നെ. പക്ഷെ, ക്ഷമിക്കണം. ഞങ്ങളുടെ വിപ്ലവത്തിന്റെ നാലുകൊല്ലത്തെ അനുഭവത്തെക്കുറിച്ചു ചിന്തിച്ചുകഴിയുന്ന എല്ലാ മാർക്സിസ്റ്റുകളും എല്ലാ തൊഴിലാളികളും പറയും: "പത്രസ്വാതന്ത്ര്യം *എന്താ*ണെന്നതിനെക്കുറിച്ചു ഞങ്ങൾ പര്യാലോചിക്കട്ടെ? *എന്തിനു* വേണ്ടിയാണതു്? *ഏതു വർഗ്ഗ*ത്തിനുവേണ്ടി? കേവലതത്വങ്ങളിൽ ഞങ്ങൾ വിശ്വസിക്കുന്നില്ല! 'ശുദ്ധജനാധിപത്യം' എന്ന സങ്കല്പത്തെ ഞങ്ങൾ പുച്ഛിക്കുന്നു."

ഈ സ്ഥിതിയിൽ, നമ്മുടെ വിപ്ലവത്തിന്റെ 50കൊല്ലക്കാലത്തെ അനുഭവങ്ങൾ ഉൾക്കൊണ്ടിട്ടുള്ള മാർക്സിസ്റ്റുകളും തൊഴിലാളികളും, ഇന്നു പത്രത്തിന്റെ കേവല'സ്വാതന്ത്ര്യം' സ്വപ്നംകണ്ടുകഴിയുന്നവരുടെ അഭ്യർത്ഥനകൾ കേൾക്കുമ്പോൾ എന്തായിരിക്കും പറയുക?

അമേരിക്കനാക്രമണകാരികൾ വിയററ്നാമിനെ ഒരു കുരുതിക്കളമായി മാററിക്കൊണ്ടിരിക്കുന്നു. പശ്ചിമജർമ്മനിയിൽ ഫാസിസം വീണ്ടും തലപൊക്കിത്തുടങ്ങിയിരിക്കുന്നു. ഗ്രീസിൽ ഫാസിസ്റ്റ് ജണ്ടാഅധികാരം പിടിച്ചെടുക്കുന്നു. പരിഭ്രാന്തിയും ആശങ്കയും ലോകത്തെ ഗ്രസിച്ചിരിക്കുന്നു. എന്നിട്ടും, 'രാജാധിപത്യവാദികൾ തൊട്ടു് അരാജകവാദികൾ' വരെയുള്ള എല്ലാവർക്കുംവേണ്ടിയുള്ള പത്ര'സ്വാതന്ത്ര്യ'ത്തിനുവേണ്ടി ചിലർ കൊതിക്കുന്നു. ഒന്നുകിൽ ഇതു് ശുദ്ധഅജ്ഞതയൊ അല്ലെങ്കിൽ മനഃപൂർവ്വമായ ഔദ്ധത്യമോ ആണു്.

'സ്വാതന്ത്ര്യ'ത്തിനുവേണ്ടി കെഞ്ചിക്കഴിയുന്നവർ യുവാക്കളുടെ പ്രവർത്തനങ്ങളെയാകെ ദുഷിപ്പിക്കുകയാണു്. മാന്യരേ, നിങ്ങൾ വിജയിക്കുകയില്ല. യുവസാഹിത്യകാരന്മാർ നിങ്ങളുടെ അണികളിൽ ഒരുകാലവും ചേരുന്നതല്ല. ഞങ്ങളോടൊപ്പം അവർ, രാജ്യത്തിന്റെ ദുഃഖങ്ങളും സുഖങ്ങളും അനുഭവിച്ചിട്ടുണ്ടു്. മേലിൽ അതു തുടരുകയും ചെയ്യും. അവരിലാരെയും ഞങ്ങൾ നിങ്ങൾക്കു് അടിയറവെയ്ക്കുകയുമില്ല.

കഴിഞ്ഞ യുദ്ധത്തിന്റെ വിജയത്തിന്നു സാഹിത്യകാരന്മാർ നൽകിയ സംഭാവനയെക്കുറിച്ചു് ഇവിടെ ഉച്ചത്തിൽ സംസാരിക്കയുണ്ടായി. സോവിയററ്സൈന്യത്തിന്റെ രാഷ്ട്രീയവകുപ്പു്, അതിന്റെ ഒന്നാംറിസർവ്വ്

കോററായി നമ്മെ അംഗീകരിച്ചിട്ടുണ്ടെങ്കിൽ അതു് ഏററവും ശരിയായ ഒരു നടപടി മാത്രമാണു്. ഇനിയും നമ്മുടെ രാജ്യം ഒരപകടത്തിൽപെട്ടാൽ, നാം വീണ്ടും, പടച്ചട്ട ധരിച്ചു മുന്നണിയിൽ അണിനിരക്കുന്നതായിരിക്കും. കാരണം നാം നമ്മുടെ ജനതയുടെ മാംസവും രക്തവുമാണു്. ജനങ്ങൾ കടന്നുപോയ മാറ്റങ്ങളും അവർ നേടിയിട്ടുള്ള വിജയങ്ങളും എല്ലാം നമുക്കു് എക്കാലവും വിലപ്പെട്ടതുതന്നെയാണു്.

ഉപസംഹാരമായി, ഭാവിയെ പരാമർശിച്ചു് അല്പം ചില വാക്കുകൾ കൂടി പറയാൻ ഞാനാഗ്രഹിക്കുന്നു. നമ്മുടെ സമുദായം കൈവരിച്ചിട്ടുള്ള ഗംഭീരപുരോഗതിയെ അനാവരണം ചെയ്യാൻ കഴിവുള്ള ഒരേ ഒരു രൂപം നോവൽ മാത്രമായിരുന്നുവെന്നും, ഇപ്പോഴും അതങ്ങിനെതന്നെ തുടരുന്നുവെന്നുമുള്ള കോൺസ്റ്റാൻറിൻ ഫെഡിൻെറ അഭിപ്രായത്തോടു ഞാൻ പൂർണ്ണമായും യോജിക്കുന്നു. നമ്മുടെ നാട്ടിലെ സംഭവങ്ങളും, നമ്മുടെ ജനങ്ങളുടെ മനോഭാവത്തിലും വിശ്വവീക്ഷണത്തിലും വരുന്ന ആഴമേറിയ പരിവർത്തനങ്ങളും എല്ലാം സവിസ്തരം ചിത്രണം ചെയ്യാനുള്ള സാദ്ധ്യത രചയിതാക്കൾക്കു് ഇതു നൽകുന്നു.

ചെറുകഥയുടെയും കൊച്ചുനോവലിൻെറയും സുപ്രതിഷ്ഠിതരായ കർത്താക്കൾ അവരുടെ തൂലികകൾ മികച്ച കലാസൃഷ്ടികളിലേക്കു തിരിച്ചുപിടിക്കേണ്ട സമയം വൈകിയിരിക്കുന്നു. നമ്മുടെ സാഹിത്യത്തെ ഇനിയും സമ്പന്നമാക്കാൻ പര്യാപ്തമായ കൃതികൾ രചിക്കാനുള്ള പ്രതിഭയും, പ്രാപ്തിയും ഈ സാഹിത്യകാരന്മാർക്കുണ്ടു്.

ഗോർക്കിയുടെ മുൻകയ്യോടുകൂടി ഫാക്ടറികളുടെയും പ്ലാൻറുകളുടെയും ചരിത്രങ്ങൾ പ്രസിദ്ധീകരിക്കാൻ നാം തുടങ്ങി. അതിന്നും നടന്നുവരുന്നു. ഇപ്പോഴും, കൂട്ടകൃഷിക്കളങ്ങളുടെയും സ്റ്റേററുഫാമുകളുടെയും ചരിത്രം എഴുതപ്പെട്ടുകൊണ്ടിരിക്കുന്നു. ഇത്തരം രചനകളൊന്നും, കലാപരമായ കൃതികൾക്കു പകരമാവുകയില്ല. അതു വ്യക്തവുമാണു്. എന്നാൽ ചരിത്രാഖ്യായികൾക്കാവശ്യമുള്ള വസ്തുതകൾ എന്ന നിലയിൽ അവയ്ക്കു പ്രയോജിക്കാൻ കഴിയും. സാഹിത്യകാരനു് അമൂല്യമായ സഹായവുമായിരിക്കും.

ജൂബിലിവർഷത്തിലേതിനോ പുറമെ, വളരെയേറെ പണി ഇനിയും ചെയ്തുതീർക്കുവാനുണ്ടു്. സോവിയററുസാഹിത്യം അനേകം മികച്ച കൃതികൾ സംഭാവന ചെയ്യുമെന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. ഇതു പൂർത്തീകരിക്കാനുള്ള മുഴുവൻ സാദ്ധ്യതയും നമുക്കുണ്ടു്.

നിങ്ങളുടെ സാഹിത്യപരിശ്രമങ്ങൾക്കു വമ്പിച്ച വിജയമുണ്ടാവട്ടെ എന്നു ഹൃദയംഗമമായി ഞാൻ ആശംസിച്ചുകൊള്ളുന്നു.

'പ്രവ്ദ', മെയ് 26, 1967

# കൃഷൻചന്ദറിൻെറ പ്രസംഗം

ഒക്ടോബർവിപ്ലവത്തിൻെറ 50-ാംവാർഷികത്തോട്ടയൊട്ട്, സോവിയററ് എഴുത്തുകാരുടെ 4-ാംകോൺഗ്രസ്സ് നടക്കുന്ന അവിസ്മരണീയമായ ഈ ശുഭമുഹൂർത്തത്തിൽ, ഭാരതീയജനതയിൽനിന്നുള്ള അകമഴിഞ്ഞ ശുഭാശംസകളും തങ്ങളുടെ ജനങ്ങളെ സേവിച്ചുകൊണ്ടിരിക്കുന്ന ഭാരതീയസാഹിത്യകാരരിൽ നിന്നുള്ള സൗഭ്രാത്രാഭിവാദ്യങ്ങളും ഞാൻ നിങ്ങൾക്ക് കാഴ്ചവയ്ക്കട്ടെ.

ഞങ്ങളുടെ നാട്ടിൽ ഞങ്ങളെ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ നിങ്ങളുടേതിൽനിന്ന് വിഭിന്നമാണെന്ന് പറയേണ്ടതില്ലല്ലോ. സോഷ്യലിസ്റ്റ് യാഥാർത്ഥ്യത്തെയല്ല, സാധാരണയാഥാർത്ഥ്യത്തെ പകർക്കുക എന്നുള്ളതു തന്നെയാണ് ഇനിയും ഞങ്ങൾക്കുള്ള പ്രശ്നം. ഞങ്ങൾ മതപരമായ മിഥ്യയിൽനിന്ന് യാഥാർത്ഥ്യത്തെ വേർതിരിക്കേണ്ടതുണ്ട്. വ്യക്തിഗതസ്വാതന്ത്ര്യം അതിൻെറ ആത്യന്തികപരിധിയോളം കൊണ്ടുചെല്ലപ്പെട്ടമ്പോൾ, അതുമായി ബന്ധപ്പെട്ട സാമ്പത്തികാനീതിയിൽനിന്ന് വ്യക്തിഗതസ്വാതന്ത്ര്യത്തെ വ്യതിരിക്തമാക്കിക്കാണിക്കേണ്ടതുണ്ട് ഞങ്ങൾക്ക്. ജനങ്ങളുടെ പ്രാഥമികവും അവശ്യവുമായ അവകാശങ്ങൾ ഞങ്ങൾ ഉയർത്തിപ്പിടിക്കേണ്ടതുണ്ട്—ഒരു സോഷ്യലിസ്റ്റ്സമുദായത്തിൽ നിലവിലുള്ള അവകാശങ്ങളും ആനുകൂല്യങ്ങളുമല്ല; പ്രത്യുത മാനുഷികജീവസന്ധാരണത്തിനുവേണ്ട സാധാരണവും ഏററവും എളിയതുമായ ആവശ്യങ്ങൾ: അന്നം, ഉടുതുണി, ആത്മാവിന്നൊരിത്തിരി വെളിച്ചം.

പ്രയാസകരമായ ഒരു കടമയാണ് ഭാരതീയസാഹിത്യകാരന്മാർക്ക് ഇന്ന് നിർവ്വഹിക്കുവാനുള്ളതു്: യാഥാർത്ഥ്യത്തെ ചിത്രീകരിക്കുക, അതു് കലാപരമായ ചാതുര്യത്തോടെയും അനുഭൂതിയോടെയും പൂർത്തിയോടെയും സമർത്ഥമായി ചെയ്യുക; കലാസൃഷ്ടികളെ മൈതാനപ്രസംഗങ്ങളിൽനിന്നു വേർതിരിച്ചുനിർത്തുന്ന പാടവത്തോടെ. പക്ഷെ, സോവിയററ് എഴുത്തുകാരുടെ മാതൃക മാത്രമല്ല, അവരുടെ തികഞ്ഞ അനുഭാവവും ആശിസ്സുംകൂടി ഇക്കാര്യത്തിൽ ഞങ്ങൾക്ക് സഹായകമായിട്ടുണ്ടെന്ന് ഞങ്ങൾക്ക് നന്നായറിയാം. ഒക്ടോബർവിപ്ലവം ഞങ്ങളുടെ ആത്മാവിലേക്ക് വെളിച്ചം വീശി!

നിങ്ങൾക്കറിയാമല്ലോ, സാമ്രാജ്യവാദികളുടെ പഴഞ്ചൻതന്ത്രം: ആരെയെങ്കിലും കീഴടക്കണമോ, എങ്കിൽ ആദ്യമായി അവൻെറ സംസ്കാരത്തെ

അടിമപ്പെടുത്തുക. എതാണ്ട് ഇരുപതാണ്ടുകളായി തെക്കുകിഴക്കെ ഏഷ്യ യിൽ സാംസ്കാരികമായി അടിമപ്പെടുത്തലിൻെറ ഈ പ്രക്രിയ ആരംഭി ച്ചിട്ട്. കഴിഞ്ഞ വ്യാഴവട്ടത്തിൽ ഈ പ്രക്രിയ ബഹുദൂരം മുന്നോട്ടുപോയി രിക്കുന്നു. ഇന്ത്യ ഉൾപ്പെടെയുള്ള തെക്കുകിഴക്കെ ഏഷ്യൻരാജ്യങ്ങളിൽ വിലകുറഞ്ഞ, അശ്ലീലലൈംഗികപുസ്തകങ്ങൾ പാക്കററു്സൈസ് അമേരി ക്കൻ പതിപ്പുകളിൽ ദശലക്ഷക്കണക്കിൽ പ്രതികളായി കൊണ്ടുവന്നു് നിറ യ്ക്കുന്നു. ബലാൽക്കാരത്തെയും കൊലയെയും നെറികേടിനേയും ചതിയേ യും വിഷയലമ്പടത്വത്തെയും വംശീയവാദത്തെയും ഏററവും വൃത്തികെട്ട രൂപങ്ങളിൽ വർണ്ണിക്കുന്നവയാണവ. ഈ സാഹിത്യം രാഷ്ട്രീയവൈരാ ഗ്യം മുഴുത്തതാണു്; മനുഷ്യപ്പററില്ലാത്തതാണു്; അതോടൊപ്പം കട്ടത്ത അനവധാനതയും ജ്ഞാനവിരോധവും, മനുഷ്യവംശം ഏററവും വില പ്പെട്ട നിധിപോലെ സൂക്ഷിച്ചുപോന്ന എല്ലാ മാനുഷികമൂല്യങ്ങളോട്ടും തി കഞ്ഞ അവിശ്വാസവും അവജ്ഞയും കൂടിച്ചേർന്നിരിക്കുന്നു. ഖണ്ഡിത മായ ഒരു ഉദ്ദേശത്തോടെയാണു് ഇതൊക്കെ ചെയ്യുന്നതു്. ആക്രമണകാ രികൾ വഞ്ചനയെ വാഴ്ത്തേണ്ടതുണ്ടു്. അവർക്കു പാവകളെ വിലയ്ക്കു വാങ്ങണമല്ലോ. അവർക്കു കൊലപാതകത്തേയും അക്രമത്തേയും പാ ടിപ്പുകഴ്ത്തേണ്ടതുണ്ടു്; രാഷ്ട്രങ്ങൾക്കെതിരായി പടവെട്ടണമല്ലോ. എന്തി നാണീ തൻേറടമില്ലായ്മ? അതില്ലാതെ മറെറാരു രാജ്യത്തെ ആക്രമിക്കു ക സാദ്ധ്യമല്ല. രാഷ്ട്രീയവൈരാഗ്യമോ ? അതില്ലെങ്കിൽ കാല്യ്മാറാ നും അന്തസ്സ് വിൽക്കാനുമാവില്ല. വംശീയവാദത്തെ ഉഗ്രമായി പ്രച രിപ്പിച്ചെങ്കിൽ മാത്രമേ, യുദ്ധത്തിന്നാളെ കിട്ടൂ. സാഹിത്യത്തിൽ ജ്ഞാന വിരോധവും ലക്ഷ്യരാഹിത്യവും അപ്രകാരംതന്നെ ആക്രമണകാരികൾക്കു സാഹിതീവൃത്തങ്ങളിൽ പ്രചാരവേലക്കാവശ്യമാണു്. ഒരു എഴുത്തുകാര ന്നു് ലക്ഷ്യമുണ്ടെങ്കിൽ, അതിന്നർത്ഥം അദ്ദേഹത്തിന്നു് സ്വതന്ത്രമായ ഒരു വീക്ഷണവും ഉണ്ടാവണമെന്നാണു്. വീക്ഷണമുണ്ടെങ്കിൽ, അതൊരു കൃ തിയിൽ സ്പഷ്ടമായി പ്രകടിപ്പിക്കുമല്ലോ. എങ്കിൽ, ജനങ്ങൾ നിങ്ങളെ പിന്താങ്ങുകയും ചെയ്യും.

മനുഷ്യൻ അന്നംകൊണ്ടുമാത്രമല്ല ജീവിക്കുന്നതെന്നു് പറയാറുണ്ടു്. അതു് നേരാണു്, മനുഷ്യൻ അന്നംകൊണ്ടുമാത്രമല്ല ജീവിക്കുന്നതു്. പക്ഷെ അന്നമില്ലെങ്കിൽ, അവൻ മരിച്ചുപോകും. ഇതു് ഇന്ത്യയിലുള്ള ഞങ്ങൾ ക്കു് സ്വാനുഭവംകൊണ്ടറിയാം. അതുകൊണ്ടു്, ജനങ്ങൾക്കു് അന്നമാവ ശ്യപ്പെടുന്ന സാഹിത്യത്തിന്നുവേണ്ടി ഞങ്ങൾ നിലകൊള്ളുന്നു. സാംസ്കാ രികമായ പാരതന്ത്ര്യത്തിൻെറ ആപത്തിനെ തരണംചെയ്യാൻ ഞങ്ങൾ ദൃഢനിശ്ചയമെടുത്തിരിക്കുന്നു.

പക്ഷെ, തെക്കുകിഴക്കെ ഏഷ്യയുടെ ചില ഭാഗങ്ങളിൽ സംഭവങ്ങൾ സാംസ്കാരികമായ പാരതന്ത്ര്യത്തിന്നുമപ്പുറം കടന്നുപോയിരിക്കുന്നു. വിയററ്നാമിൽ, ആ രാജ്യത്തെ വീണ്ടും അടിമപ്പെടുത്തുക എന്ന ഉന്നത്തോടെ നേരിട്ടൊരു യുദ്ധം നടന്നുകൊണ്ടിരിക്കുകയാണ്. ഫ്രഞ്ചുകാർ വിട്ടേച്ചുപോയ ആ രാജ്യത്തെ പിടിച്ചടക്കുകയാണ് അമേരിക്കക്കാരുടെ ആവശ്യം. ഈ കൃത്യം അതിൻെറ അറുതിവരെ കൊണ്ടുപോകുകയാണ വരുടെ ഉദ്ദേശം. പക്ഷെ, ഈ കൃത്യം അതിൻെറ അറുതിവരെ കൊണ്ടുചെല്ലപ്പെടുകയില്ല. ഭൂമുഖത്തെ ഏററവും കയ്യൂക്കുള്ള സ്റ്റേററുകളിലൊന്ന് ഒരു പിഞ്ചുധീരരാഷ്ട്രത്തെ നാണംകെട്ടനിലയിൽ ആക്രമിച്ചിരിക്കുകയാണ്. അടിമത്തത്തിൽ ജീവിക്കുന്നതിനെക്കാൾ മരിക്കുകയാണ് ആ കൊച്ചുരാഷ്ട്രം ചെയ്യുക. ഇതാണ് ആ രാഷ്ട്രത്തിൻെറ നിശ്ചയം, ശപഥം. ഈ ശപഥം പാലിക്കുവാൻ നാമെല്ലാം ആ രാഷ്ട്രത്തെ തുണയ്ക്കണം. അമേരിക്കക്കാരുടെ ഉദ്യമങ്ങൾ പരാജയമടഞ്ഞപ്പോൾ, അമേരിക്കൻ യുദ്ധയന്ത്രം മൃഗീയമായ ഹിററ്ലർ മാർഗ്ഗമവലംബിച്ചിരിക്കുകയാണ്. തെക്കുകിഴക്കെ ഏഷ്യയിൽ സ്പെയിനിലെ സംഭവങ്ങൾ ആവർത്തിക്കപ്പെടുന്നതായി ഞാൻ കാണുന്നു. ഇതു് മനസ്സിലാക്കണം. വിയററ്നാം നിലംപതിച്ചാൽ, തീജ്വാലകൾ ലാവോസിലേക്കും കംബോഡിയയിലേക്കും ആളിപ്പടരും. തെക്കുകിഴക്ക് ഏഷ്യയാകെ പൊട്ടിത്തെറിച്ച് ലോകത്തെ മൂന്നാംലോകമഹായുദ്ധത്തിൻെറ വക്കിലെത്തിക്കും. അതുകൊണ്ട് യുദ്ധം പടർത്തുന്നതിനെ തടഞ്ഞുനിർത്തണം. ഉദ്ദേശം പൂർത്തിയാക്കാൻ ആക്രമണകാരികളെ വിട്ടുകൂടാ. വിയററ്നാമിൻെറ ഓരങ്ങളിൽനിന്നു അവരെ തിരിച്ചോടിക്കണം. ഇവിടെ സമ്മേളിച്ചിട്ടുള്ള എഴുത്തുകാർ ലോകമെമ്പാടുമുള്ള സത്യസന്ധരായ ജനങ്ങളുടെ മനസ്സാക്ഷിയെ ഉണർത്തുവാൻ കെല്പുററവരാണ്. വിയററ്നാമിൻെറ രക്ഷയ്ക്കുവേണ്ടി അവർ ഇറങ്ങട്ടെ. അങ്ങിനെ, അവർ സ്വന്തം വീടുകളും കുടികളുമാണ് കാത്തുരക്ഷിക്കുക.

# സി. പി. എസ്. യു. സെൻട്രൽ കമ്മിററിക്ക് അഭിവാദ്യം

സോവിയററ് എഴുത്തുകാരുടെ നാലാംകോൺഗ്രസ്സ്, രാജ്യത്തിൻെറ ബഹുദേശീയ സാഹിത്യത്തെയാകെ പ്രതിനിധാനം ചെയ്തുകൊണ്ടു, സോവിയററ്കമ്യൂണിസ്റ്റ്പാർട്ടിയുടെ സെൻട്രൽകമ്മിററിക്ക് ഹൃദയംഗമമായ അഭിവാദ്യമയക്കുന്നു.

മഹത്തായ ഒക്ടോബർ സോഷ്യലിസ്റ്റ് വിപ്ലവത്തിന്റെ 50-ാം വാർഷികാഘോഷവർഷത്തിലാണല്ലോ ഞങ്ങളുടെ കോൺഗ്രസ്സ് കൂടുന്നത്. കമ്യൂണിസ്റ്റുകാരുടെ പ്രബലമായ പാർട്ടിയുടെ സ്ഥാപകനായ ലെനിനെ ആ വിപ്ലവത്തിന്റെ സാരഥിയായി ലോകം വീക്ഷിക്കുന്നു. അനന്തമായി അങ്ങിനെ വീക്ഷിക്കുകയും ചെയ്യും.

സോവിയററ് എഴുത്തുകാരായ ഞങ്ങൾ ഞങ്ങളുടെ സർഗ്ഗാത്മകശ്രമങ്ങളും വിചാരങ്ങളുമെല്ലാം, ജനങ്ങളുടെ സജീവതാല്പര്യങ്ങൾക്ക പ്രകടരൂപം നൽകുന്ന പാർട്ടിയുമായി കൂട്ടിയിണക്കുന്നു. "കമ്യൂണിസ്റ്റുകാരേ, മുന്നോട്ട്!"—കാലഘട്ടത്തിന്റെ ഈ ആഹ്വാനം ആഭ്യന്തരയുദ്ധത്തിന്റെ പടക്കളങ്ങളിലും പഞ്ചവത്സരപദ്ധതികളുടെ നിർമ്മാണപ്രോജക്ടുകളുടെ മേലെയും ബർളിനിലേക്കുള്ള ഇരമ്പിക്കയററത്തിലും മാറെറാലിക്കൊണ്ടു, മുൻവർഷങ്ങളിലേ മഹൽകൃത്യങ്ങളിലും അതു് പ്രതിദ്ധ്വനിച്ചു.

നമ്മുടെ സാഹിത്യം പാർട്ടിയുടെ പൊതുലക്ഷ്യത്തിന്റെ, കമ്യൂണിസ്റ്റുലക്ഷ്യത്തിന്റെ ഒരു ഭാഗമായി ഞങ്ങൾ കണക്കാക്കിയതായും മേലിലും കണക്കാക്കുന്നതായും പ്രഖ്യാപിക്കേണ്ടതു്, ധീരോദാത്തതയും വിജയങ്ങളും വിഷമപരീക്ഷണങ്ങളും നിറഞ്ഞ കഴിഞ്ഞ 50 സംവത്സരക്കാലത്തെ സാഹിത്യവളർച്ചയുടെ ഫലങ്ങളെ വിലയിരുത്തുമ്പോൾ, പ്രഥമസ്ഥാനത്തു്, ആവശ്യമാണെന്നു് ഞങ്ങൾ കരുതുന്നു.

സോവിയററ് എഴുത്തുകാരായ ഞങ്ങൾ, നമ്മുടെ സ്വന്തം പാരമ്പര്യങ്ങളെയും വിശ്വസാഹിത്യത്തിന്റെ ഉത്തമപാരമ്പര്യങ്ങളെയും പാവനമായി പരിരക്ഷിക്കവെ, സാഹിത്യത്തെ ഒരു സാമൂഹ്യയത്നമായി, പുരോഗതിക്കുള്ള ഒരു പ്രബലഘടകമായി പരിഗണിക്കുന്നു. അതു് ജനങ്ങളിൽ നാമ്പെടുക്കുന്നു; ജനങ്ങൾക്ക അവകാശപ്പെട്ടതാണു്. സ്വാതന്ത്ര്യം, സമത്വം, സാഹോദര്യം, നീതി എന്നീ മഹൽതത്വങ്ങൾക്കു്വേണ്ടിയുള്ള, കമ്യൂണിസത്തിന്റെ ഉൽകൃഷ്ടാദർശങ്ങൾക്കു് വേണ്ടിയുള്ള, സമരത്തിൽ അതു് കൂറോടെ ജനങ്ങളെ സേവിക്കുന്നു.

നമ്മുടെ സാഹിത്യത്തെ ഒരു പാർട്ടിസാഹിത്യമെന്നു് പരസ്യമായും അഭിമാനത്തോടെയും നാം വിളിക്കുന്നു. എന്തുകൊണ്ടെന്നാൽ നമ്മുടെ പാർട്ടിയിൽ പ്രതിനിധാനം ചെയ്യപ്പെടുന്ന ജനകീയതാല്പര്യങ്ങളിലുപരിയായി അതിന്നു് മററു താല്പര്യങ്ങളില്ല. പുരോഗമനമനുഷ്യരാശിയുടെ ചിരാഭിലാഷങ്ങളുടെ അത്യന്തം സമ്പൂർണ്ണമായ മൂർത്തീഭാവം പാർട്ടിയുടെ നയത്തിൽ ദർശിക്കുന്നതുകൊണ്ടു് നാം നമ്മുടെ സാഹിത്യത്തെ പാർട്ടിസാഹിത്യമെന്നു് വിളിക്കുന്നു. എന്നിട്ടു്, നമ്മുടെ ബഹുദേശീയസാഹി

ത്യത്തിന്റെ നാമധേയത്തിൽ ഞങ്ങൾ ഇന്നു് ഇതാ പ്രസ്താവിക്കുന്നു: "കമ്യൂണിസത്തെ ഞങ്ങളുടെ ആദർശമായി തിരഞ്ഞെടുത്ത സ്ഥിതിക്കു് ഞങ്ങൾ അന്ത്യംവരെ അതിനെ കൂറോടെ സേവിക്കും."

അമ്പതു് വർഷങ്ങൾ നമ്മുടെ ജനത പോരാട്ടുകയും നിർമ്മാണപ്രവൃത്തിയിൽ വ്യാപൃതരാകുകയും ചെയ്തു. പ്രവൃത്തിയിലും പോരാട്ടത്തിലും സാഹിത്യം അവരോടൊപ്പം നിന്നു. ഇന്നു് സോവിയററു് യൂണിയൻ ഭൂമുഖത്തെ ഏററവും പ്രബലങ്ങളായ സ്റ്റേററുകളിൽ ഒന്നായിത്തീർന്നിരിക്കുന്നു. ഫാസിസത്തിന്നു് നിർണ്ണായകപ്രഹരങ്ങൾ നൽകിയ രാജ്യം നമ്മുടേതാണു്; അതു് അക്ഷീണം സമാധാനത്തെ സംരക്ഷിച്ചുകൊണ്ടിരിക്കുന്നു. ഏതു് രാജ്യത്തിന്റെ ആശയങ്ങളും മാതൃകയും അനുഭവവും, സാമൂഹ്യവും ദേശീയവുമായ മർദ്ദനത്തിന്റെ ഏതു് രൂപത്തിന്നുമെതിരായുള്ള സമരത്തിൽ ജനതകളെ ആവേശം കൊള്ളിച്ചുവോ, ആവേശം കൊള്ളിച്ചുകൊണ്ടിരിക്കുന്നുവോ ആ രാജ്യം നമ്മുടേതാണു്. ഇന്നു് ലോകം വ്യത്യസ്തമായ ഒന്നായിത്തീർന്നിട്ടുണ്ടെങ്കിൽ, ഇതിന്നുള്ള ബഹുമതി സോഷ്യലിസ്റ്റ് റിയലിസത്തിന്റേതായ സാഹിത്യത്തിന്നുള്ളതാണു്. ഈ വസ്തുതയെ കുറിച്ചുള്ള ബോധ്യം സോവിയററു് എഴുത്തുകാരായ ഞങ്ങളെ സംബന്ധിച്ചിടത്തോളം അഭിമാനത്തിന്റെയും സൃഷ്ടാത്മകപ്രചോദനത്തിന്റെയും ഒരു ഉറവിടമാണു്.

നമ്മുടെ സാഹിത്യത്തിന്നു് അനവധി ന്യൂനതകളുള്ളതായിട്ടു ഞങ്ങൾ മനസ്സിലാക്കുന്നു. അതിന്നു് അതിന്റേതായ പ്രയാസങ്ങളും അപരിഹൃതങ്ങളായ പ്രശ്നങ്ങളുമുണ്ടു്. ഞങ്ങളുടെ യൂനിയന്റെ പ്രവർത്തനങ്ങളെ മെച്ചപ്പെടുത്തുകയും ഓരോ എഴുത്തുകാരന്റെയും സൃഷ്ടിപരമായ മുൻകയ്യിനെയും സാമൂഹ്യപ്രവർത്തനങ്ങളെയും വളർത്തുകയും ഓരോ സോവിയററു് കലാകാരനും തന്റെ ജനങ്ങളോടും താൻ ജീവിക്കുന്ന കാലത്തോടുമുള്ള വമ്പിച്ച ചുമതല എന്നും ഓർമ്മിക്കുകയും ചെയ്യണം.

വിട്ടുവീഴ്ചയില്ലാത്ത, ആശയപരമായ സഹവർത്തിത്വത്തിന്റെയോ നിഷ്പക്ഷതയുടെയോ എതു് രൂപത്തിന്നുമിടം നൽകാത്ത, രൂക്ഷമായ ആശയസമരത്തിന്റെ സാഹചര്യങ്ങളിലാണു് ഞങ്ങളുടെ പ്രവർത്തനങ്ങൾ നടക്കുന്നതെന്ന വസ്തുത ഒരു നിമിഷനേരത്തേക്കു്പോലും ഞങ്ങൾ വിസ്മരിക്കുന്നില്ല.

സി. പി. എസ്സ്. യു. സെൻട്രൽകമ്മിററി ഞങ്ങളുടെ കോൺഗ്രസ്സിന്നയച്ച അഭിവാദന സന്ദേശത്തിൽ ഇതൊക്കെ ശക്തിയായും വ്യക്തമായും

പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. സോവിയററ് സാഹിത്യത്തിൻെറ വളർച്ചയുടെ കാര്യത്തിൽ പാർട്ടി പുലർത്തുന്ന തളർച്ചയില്ലാത്ത താല്പര്യത്തിന്ന് മറെറാരു തെളിവായി അത്യന്തം പ്രധാനമായ ഈ രേഖയെ ഞങ്ങൾ കണക്കാക്കുന്നു.

സർഗ്ഗാത്മകപ്രവർത്തനത്തിൻെറ നിലവാരം സർവ്വവിധേനയും ഉയർത്തിക്കൊണ്ട്, ജനജീവിതത്തെ ഞങ്ങളുടെ കൃതികളിൽ പകർത്തുകയും അവരുടെ സമരത്തെയും സൃഷ്ടിപരിശ്രമങ്ങളെയും വിസ്തൃതരൂപത്തിൽ വരച്ചുകാട്ടുകയും ചെയ്തുകൊണ്ട്, കമ്യൂണിസത്തിൻെറ നിർമ്മിതിയിലേക്ക് വിലപ്പെട്ട ഒരു സംഭാവന ചെയ്യാനുള്ള ഞങ്ങളുടെ യത്നങ്ങൾ മുഖേന, സോവിയററ് എഴുത്തുകാർ, പാർട്ടിയും ജനങ്ങളും തങ്ങളിലർപ്പിച്ച വിശ്വാസത്തെ ന്യായീകരിക്കുന്നതിന്ന് സർവ്വശ്രമവും നടത്തുമെന്നും രാജ്യം നൽകിയ *ഓർഡർ ഓഫ് ലെനിൻ* എന്ന ഉൽകൃഷ്ടബഹുമതിക്ക് അനുയോജ്യരായി വർത്തിക്കുമെന്നും സോവിയററ് എഴുത്തുകാരുടെ നാലാം കോൺഗ്രസ്സ് സി. പി. എസ്സ്. യു. സെൻട്രൽ കമ്മിററിക്ക് ഉറപ്പ് നല്കുന്നു.

സോവിയററ് എഴുത്തുകാർ, സോഷ്യലിസ്റ്റ് രാഷ്ട്രസമുച്ചയത്തിലെ എഴുത്തുകാരോടും എല്ലാ ഭൂഖണ്ഡങ്ങളിലെയും പുരോഗമനവാദികളായ എഴുത്തുകാരോടുമൊപ്പം വികാരാവേശത്തോടെ സമാധാനത്തെ കാത്തുരക്ഷിക്കുകയും സാമ്രാജ്യവാദികളുടെ സാഭരംങ്ങൾക്കും തലപൊക്കിക്കൊണ്ടിരിക്കുന്ന പുത്തൻഫാസിസത്തിന്നുമെതിരായി ശബ്ദം ഉയർത്തുകയും ചെയ്യുന്നതാണ്. പ്രതിലോമകാരിത്വത്തിൻെറയും യുദ്ധത്തിൻെറയും നികൃഷ്ടശക്തികൾക്കെതിരായ സമരത്തിൽ വിജയത്തിന്നുള്ള അച്ചാരം പുരോഗമനശക്തികളുടെ ഐക്യമാണെന്ന വസ്തുത ഞങ്ങൾ എല്ലായ്പോഴും സ്മരിക്കുന്നു.

വിപ്ലവത്തിൻെറ ഉൽകൃഷ്ട സാരഥ്യം വഹിക്കുന്ന കമ്യൂണിസ്റ്റുപാർട്ടി നീണാൾ വാഴട്ടെ!

ജീവിതവും സർഗ്ഗശ്രമവും കലയും വിപ്ലവവും തമ്മിലുള്ള സഖ്യം നീണാൾ വാഴട്ടെ!

സോവിയററ് എഴുത്തുകാരുടെ
നാലാം കോൺഗ്രസ്സ്

(പ്രാവ്ദ,മെയ് 28, 1967)

# ഉൽകൃഷ്ടാദർശങ്ങൾക്ക് വേണ്ടി

## സോവിയററ് എഴുത്തുകാരുടെ നാലാം കോൺഗ്രസ്സിൻെറ പ്രമേയം

കമ്യൂണിസ്റ്റ് നിർമ്മിതിയിൽ സാഹിത്യത്തിനുള്ള പങ്കും പ്രാധാന്യവുമെന്ന മുഖ്യവിഷയത്തെപ്പററി കോൺഗ്രസ്സിൽ നടന്ന ചർച്ച സോഷ്യലിസ്റ്റ് റിയലിസത്തിൻെറ കലയുടെ വളർച്ചയെ സംബന്ധിച്ച നാനാ പ്രശ്നങ്ങളേയും പരാമർശിക്കുകയുണ്ടായെന്ന് പ്രമേയം പറയുന്നു. സോവിയററ് സാഹിത്യം കഴിഞ്ഞ അര നൂററാണ്ട് കാലത്ത് എന്ത് സാധിച്ചു എന്നുള്ളതിനെപ്പററി, മാനവസമുദായത്തിൻെറ കലാപരമായ മുന്നേററത്തിലേക്ക് പുതിയ ഒരദ്ധ്യായം കൂട്ടിച്ചേർത്ത, പ്രത്യയശാസ്ത്രപരവും സൗന്ദര്യശാസ്ത്രപരവുമായ നേട്ടങ്ങളെപ്പററി ജനങ്ങൾക്കും പാർട്ടിക്കും എഴുത്തുകാർ സമർപ്പിച്ച, സൃഷ്ടിപരമായ ഒരു റിപ്പോർട്ടായിരുന്നു അത്. കൂട്ടായ യത്നങ്ങൾ മുഖേന, സൃഷ്ടിപരവും സംഘടനാപരവുമായ കടമകൾ ആവിഷ്കരിക്കപ്പെടുകയും നിർവ്വചിക്കപ്പെടുകയും ചെയ്തു.

നമ്മുടെ സാഹിത്യം സോഷ്യലിസ്റ്റ് വിപ്ലവത്തിൻെറ അവിഭാജ്യഘടകമാണ്. സാഹിത്യത്തിൻെറ ജനകീയ സ്വഭാവവും പക്ഷപാതിത്വവും സംബന്ധിച്ച ലെനനിസ്റ്റ് പ്രമാണങ്ങൾ സോവിയററ് കലയുടെ വളർച്ചക്ക് അടിത്തറയായി വർത്തിക്കുന്നു.

സാഹിത്യരംഗത്ത് ലെനിനിസ്റ്റ് പ്രമാണങ്ങളുടെ വീര്യവും ഫലദായിതയും സ്ഥിരീകരിക്കുന്ന സോവിയററ്കല പിന്നിട്ട അമ്പതാണ്ട കാലം.

പുതിയ മനുഷ്യനെ വാർത്തെടുക്കുന്നതിനുള്ള പ്രക്രിയയിൽ ഉർജ്ജസ്വലമായി ഭാഗഭാക്കാകുകവഴി ചരിത്രപരമായ ഒരു അനിഷേധ്യസേവനമാണ് നമ്മുടെ സാഹിത്യം അനുഷ്ഠിച്ചുപോരുന്നത്. സോവിയററ് സമുദായത്തിൻെറ തലമുറകളുടെ ധാർമ്മികഘടനയെ സോവിയററ്സാഹിത്യം സത്യസന്ധമായി പ്രതിഫലിപ്പിക്കുന്നു. ഉൽകൃഷ്ടവിചാരങ്ങളോടും സർഗ്ഗാത്മകശ്രമത്തോടും കൂടിയ ജനതയാണത്. സോവിയററ് ദേശാഭിമാനത്തിൻെറതും തൊഴിലാളിവർഗ്ഗസാർവ്വദേശീയത്വത്തിൻെറതുമായ ഉൽകൃഷ്ടവികാരങ്ങളാൽ പ്രചോദിതരാണവർ. സോഷ്യലിസ്റ്റ് റിയലിസത്തിൻേറതായ കലയിൽ മുൻപന്തിയിൽ നില്ക്കുന്ന പാത്രം അദ്ധ്വാനിക്കുന്ന മനുഷ്യനാണ്.

സോവിയററു് സാഹിത്യം ബഹുദേശീയവും സാർവ്വദേശീയവുമാണു്. എല്ലാ സഹോദരസാഹിത്യങ്ങളും അവയുടെ ആശയപരവും കലാപരവുമായ വളർച്ചയിൽ പ്രമുഖവിജയങ്ങൾ കൈവരിച്ചിട്ടുണ്ടു്. സഹോദരസാഹിത്യങ്ങളുടെ പ്രത്യയശാസ്ത്രപരവും സൃഷ്ട്യുന്മുഖവുമായ സ്വാധീനം വർദ്ധിപ്പിക്കുകയും അവയെ പരിപോഷിപ്പിക്കുകയും ചെയ്യേണ്ടതു് നമ്മുടെ ബഹുദേശീയകലയുടെയാകെ മുന്നോട്ടുള്ള ഗതിക്കു് ഒരവശ്യോപാധിയാണെന്ന വസ്തുത കോൺഗ്രസ്സ് ഊന്നുന്നു.

ജനങ്ങളോടുള്ള പക്ഷപാതിത്വബോധവും ബന്ധുത്വവും — സോഷ്യലിസ്റ്റ് റിയലിസ്കലയുടെ മൗലികപ്രമാണങ്ങളാണവ. — സോവിയററു് സാഹിത്യത്തിന്റെ ചരിത്രത്തിലുടനീളം ഒരു അന്തർധാരയായി വർത്തിക്കുന്നു. ഈ പ്രമാണങ്ങൾ കലാകാരന്റെ മുമ്പാകെ സൃഷ്ടിക്കുള്ള പുതുപുത്തൻ കാഴ്ചപ്പാടുകൾ, തന്റെ സിദ്ധിയുടെ സകലസ്വഭാവവിശേഷങ്ങളും വെളിവാക്കുന്നതിനുള്ള സാദ്ധ്യതകൾ, തുറന്നുവെക്കുന്നു.

മൂന്നും നാലും കോൺഗ്രസ്സ്കൾക്കിടയിലുള്ള കാലഘട്ടത്തിൽ സോവിയററു് എഴുത്തുകാർ സോവിയററു് ജീവിതത്തെ പുരസ്കരിച്ചുള്ള അനേകം പ്രമുഖ കൃതികൾ പുറത്തുകൊണ്ടുവരുകയുണ്ടായി. ഈയടുത്ത വർഷങ്ങളിലായി സോവിയററ് സാഹിത്യത്തിൽ കാണപ്പെടുന്ന മുഖ്യപ്രവണത നമ്മുടെ കാലഘട്ടത്തിന്റെ ഗഹനതരമായ കലാവിഷ്കരണമാണു്. ജനതകളെ ഒരു കമ്യൂണിസ്റ്റ്ബോധത്തിൽ വിദ്യാഭ്യാസം ചെയ്യിക്കുക എന്ന ദൗത്യം അതു് ഊർജ്ജസ്വലതയോടെ നിർവ്വഹിച്ചുകൊണ്ടിരിക്കുകയാണു്. കോൺഗ്രസ്സ് നമ്മുടെ സാഹിത്യത്തിന്റെ നേട്ടങ്ങളും കോട്ടങ്ങളും പരിശോധിക്കുകയുണ്ടായി. സോവിയററു്സാഹിത്യത്തിന്റെ വീരപാരമ്പര്യങ്ങളേയും അതിന്റെ ജീവസമർത്ഥകമായ ശക്തിയെയും ഇകഴ്ത്തുവാൻ ചില കൃതികളിൽ പ്രകടമായിക്കണ്ട പ്രവണത ഏററവും വലിയ കോട്ടങ്ങളിലൊന്നാണു്. സാഹിത്യകൃതികളുടെ ആശയപരവും കലാപരവുമായ ഉന്നതഗുണത്തിന്റെ കാര്യത്തിൽ ശ്രദ്ധ വെക്കുക സോവിയററു് എഴുത്തുകാരുടെയും അവരുടെ സംഘടനകളുടെയും പരമമായ കടമയാണു്.

അന്യാശയങ്ങളുടെ സ്വാധീനത്തിനെതിരായി സന്ധിയില്ലാസമരം ചെയ്യേണ്ടതിന്റെ ആവശ്യകത പ്രമേയം ഊന്നുന്നു. മാനവവംശത്തിന്റെ ഭാസുരമായ ഭാവിയിലേക്കുള്ള വളർച്ചയുടെ ആശയങ്ങളും, സ്വാതന്ത്ര്യത്തിനും സമാധാനത്തിനും ജനാധിപത്യത്തിനും സോഷ്യലിസത്തിനും വേണ്ടിയുള്ള സമരത്തിൽ രാഷ്ട്രങ്ങളെ നിരായുധമാക്കുവാൻ കൊണ്ടു

പിടിച്ചു ശ്രമിക്കുന്ന പിന്തിരിപ്പൻ ശക്തികളുടെ ആശയങ്ങളും തമ്മിൽ സമാധാനപരമായ സഹവർത്തിത്വമില്ലതന്നെ, ഉണ്ടാവാൻ വയ്യ താനും.

ഇതരരാജ്യങ്ങളിലെ പുരോഗമനവാദികളായ എഴുത്തുകാരുമായി സമ്പർക്കം വിപുലീകരിക്കുന്നതിൽ എഴുത്തുകാരുടെ സംഘടനകൾ മഹത്തും ഫലവത്തുമായ പ്രവൃത്തി ചെയ്തിട്ടുള്ളതായി കോൺഗ്രസ്സ് മനസ്സിലാക്കുന്നു. ഈ പ്രവൃത്തി സോഷ്യലിസ്റ്റ് രാജ്യങ്ങളിലെ സാഹിത്യങ്ങൾ തമ്മിലുള്ള സുഹൃദ്ബന്ധത്തെ ദൃഢീകരിക്കുക എന്ന ഉദ്ദേശത്തോടെ തുടരുകയും മെച്ചപ്പെടുത്തുകയും വേണം. സമാധാനത്തിന്റെയും സാമൂഹ്യപുരോഗതിയുടേയും സ്ഥാനങ്ങളിൽ, സമസ്തമനുഷ്യസ്നേഹപരവും അതിവ രാഷ്ട്രാന്തരീയവുമായ കലയുടെ സ്ഥാനങ്ങളിൽ, അടിയുറപ്പിച്ചു കലാകാരരെ ഏകീകരിക്കുന്നതിൽ സോവിയററ് എഴുത്തുകാർക്ക് ധാരാളം കാര്യങ്ങൾ ചെയ്യാൻ കഴിയും, ചെയ്യുകയും വേണം.

സോവിയററ് എഴുത്തുകാരുടെ ഈ കോൺഗ്രസ്സ് എല്ലാ സഹോദര സാഹിത്യങ്ങളുടെയും പേരിൽ, അതിന്റെ സൃഷ്ടിപരപ്രവൃത്തിയുടേതും പാർട്ടിയുടെ പ്രത്യയശാസ്ത്രപരവും സൗന്ദര്യശാസ്ത്രപരവുമായ ഉൽകൃഷ്ടാവശ്യങ്ങളുടേതുമായ ഒരു പരിപാടി അംഗീകരിക്കുകയും, തങ്ങളുടെ പ്രാണനും പ്രതിഭയും മുഴുവനും ഈ പരിപാടിയുടെ നടത്തിപ്പിന്നായുഴിഞ്ഞുവെക്കുവാൻ എല്ലാ സോവിയറെറഴുത്തുകാരോടുമഭ്യർത്ഥിക്കുകയും ചെയ്യുന്നു.

(*പ്രവ്ദ*, മെയ് 28, 1917)

# ഫാസിസം വിജയിക്കാൻ പാടില്ല!

## ഗ്രീസിലെ സംഭവങ്ങളെകുറിച്ചു, സോവിയററ്സാഹിത്യകാരന്മാരുടെ നാലാംകോൺഗ്രസ്സ് അംഗീകരിച്ച പ്രമേയം

ഗ്രീസിന്റെ ആത്മീയസംസ്ക്കാരത്തെ ബഹുമാനപുരസ്സരം ഉൾക്കൊള്ളുന്ന, മഹത്തായ ഫാസിസ്റ്റ്വിരുദ്ധപോരാട്ടത്തിലെ നമ്മുടെ ഉററബന്ധുവായിരുന്ന ഗ്രീക്ക്ജനതയുമായി സൗഹൃദബന്ധം സ്ഥാപിച്ചിട്ടുള്ള സോവിയററ്സാഹിത്യകാരന്മാരായ നാം, ആ രാജ്യത്തിലെ ഖേദകരമായ

സംഭവങ്ങളെ, 1967 ഏപ്രിൽ 21-ലെ ഫാസിസ്റ്റ് അട്ടിമറിയെ തുടർന്നു ആരംഭിച്ച സംഭവവികാസങ്ങളെ, ഉല്ക്കണ്ഠാപൂർവ്വം വീക്ഷിക്കുന്നു.

ജനാധിപത്യകക്ഷികളും നൂറുകണക്കിന് ട്രേഡുയൂണിയനുകളും പൊതുജന-സാംസ്കാരികസംഘടനകളും പിരിച്ചുവിടപ്പെട്ടിരിക്കുന്നു; അവയുടെ നേതാക്കളെ തടങ്കലിലാക്കുകയും, മർദ്ദനത്തിന് വിധേയമാക്കുകയും ചെയ്തിരിക്കുന്നു. ഗ്രീസ്സിലെ ഫാസിസ്റ്റ്ഗൂഢാലോചനക്കാർ, അവരുടെ പ്രതികാരനടപടികൾ ഏററവും രൂക്ഷമായി കേന്ദ്രീകരിച്ചിരിക്കുന്നതു് ചിന്താസ്വാതന്ത്ര്യത്തിനും, പത്രസ്വാതന്ത്ര്യത്തിനും, അഭിപ്രായപ്രകടനസ്വാതന്ത്ര്യത്തിനുമെതിരായിട്ടാണ്; ബുദ്ധിജീവി വിഭാഗത്തിന്റെ പ്രതിനിധികളെ അവർ നായാട്ടുനടത്തുന്നു.

ജീവൻ അപകടത്തിലായിട്ടുള്ള, ജനാധിപത്യഗ്രീസ്സിന്റെ സമുന്നത നേതാക്കളുടെ പേരും പ്രമേയത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്: മനോലിസ് ഗ്ലേസോസ്, ഇല്യാസ് ഇല്യൂവസൊ കത്റാകി, സവറോസ് കറുസോസ് തുടങ്ങിയ ദേശാഭിമാനികൾ.

ഗ്രീസിൽ ഫാസിസം പുനഃപ്രതിഷ്ഠ ആർജ്ജിക്കുന്നതിന്റെ നേക്ക്, സോവിയററ്സാഹിത്യകാരന്മാർക്കും, മുഴുവൻ സോവിയററ് ജനതയ്ക്കും അലംഭാവത്തോടെ കഴിയുക സാദ്ധ്യമല്ല. സോവിയററ്സാഹിത്യകാരന്മാരുടെ ഈ നാനലാം കോൺഗ്രസ്സ്, ഗ്രീസ്സിലെ ഫാസിസ്റ്റ് പട്ടാള സ്വേച്ഛാധിപത്യത്തിന്റെ ഭീകരഭരണത്തിനെതിരായി ശക്തിയായ പ്രതിഷേധശബ്ദം ഉയർത്തിക്കൊള്ളുന്നു.

ഗ്രീക്ക്ജനതയുടെ ജനാധിപത്യ-മാനുഷികാവകാശങ്ങൾ വീണ്ടെടുക്കണമെന്നും ഫാസിസ്റ്റ് ജണ്ടാ തടവിലാക്കിയിട്ടുള്ള ദേശാഭിമാനികളെ മോചിപ്പിക്കണമെന്നും ഞങ്ങൾ ആവശ്യപ്പെട്ടുകൊള്ളുന്നു.

ഗ്രീക്ക്സാഹിത്യകാരർക്കും, ശാസ്ത്രകാരർക്കും, കലാകാരർക്കും, ഫാസിസ്റ്റ്-രാജകീയ സ്വേച്ഛാധിപത്യത്തിന്റെ ഇരയായിത്തീർന്നിട്ടുള്ള എല്ലാവർക്കും സ്വാതന്ത്ര്യം ലഭിക്കട്ടെ! ഫാസിസം ഗ്രീസിൽ വിജയിക്കാതിരിക്കട്ടെ!

(പ്രവ്ദ, മെയ് 28, 1967)

# ന്യായമായ ലക്ഷ്യം വിജയിക്കും

## വിയററ്നാംപ്രശ്നം സംബന്ധിച്ച് സോവിയററ് സാഹിത്യകാരന്മാരുടെ നാലാംകോൺഗ്രസ്സ് പാസ്സാക്കിയ പ്രമേയം

ഒരു ലോകപോലീസുകാരൻെറ അപമാനകരമായ പരിവേഷമണിഞ്ഞുകൊണ്ട്, അമേരിക്കൻസാമ്രാജ്യത്വം വിയററ്നാമിൽ അഴിച്ചുവിട്ടിട്ടുള്ള പാതകവും, കിരാതവുമായ യുദ്ധനടപടികളിൽ, സോവിയററ് സാഹിത്യകാരന്മാർക്കുള്ള രോഷവും അമർഷവും, സോവിയററ്സാഹിത്യകാരന്മാരുടെ ഈ നാലാംകോൺഗ്രസ്സ് പ്രകടിപ്പിച്ചുകൊള്ളുന്നു.

അമേരിക്കൻപട്ടാളം, മനുഷ്യോചിതമല്ലാത്ത ക്രൂരതകൾ അടിക്കടി വ്യാപിപ്പിച്ചുകൊണ്ടിരിക്കുകയാണെന്നു പ്രമേയം തുടരുന്നു. സമാധാനനിർഭരങ്ങളായ പാർപ്പിടങ്ങൾക്കും പള്ളിക്കൂടങ്ങൾക്കും ഗ്രന്ഥശാലകൾക്കും ആശുപത്രികൾക്കും എതിരായി അവർ രാവും പകലും തീയും ലോഹവും കൊണ്ട് ആഞ്ഞടിക്കുന്നു. സ്ത്രീകളും വയോവൃദ്ധരും കുഞ്ഞുങ്ങളും എല്ലാം, അവയുടെ അവശിഷ്ടങ്ങൾക്കടിയിൽപെട്ടു നശിച്ചുകൊണ്ടിരിക്കുന്നു.

സോവിയററ്സാഹിത്യകാരായ ഞങ്ങൾ, ഞങ്ങളുടെ രാജ്യത്തിലെ മുഴുവൻ ജനതയോടുമൊന്നിച്ച്, തങ്ങളുടെ രാജ്യത്തിൻെറ അഭിമാനവും സ്വാതന്ത്ര്യവും ധീരോധത്തമായി സംരക്ഷിച്ചുകൊണ്ടിരിക്കുന്ന വിയററ്നാം സഹോദരന്മാരോടുള്ള ഞങ്ങളുടെ സഹഭാവം ഒരിക്കൽക്കൂടെ പ്രകടിപ്പിച്ചുകൊള്ളുന്നു.

അമേരിക്കൻഗവമെൺമെണ്ടു അടിയന്തിരമായും നിരുപാധികമായും ബോംബുവഷം അവസാനിപ്പിക്കണമെന്ന് ഞങ്ങൾ ആവശ്യപ്പെട്ടുകൊള്ളുന്നു. സമരം ചെയ്യുന്ന വിയററ്നാം സഹോദന്മാർക്ക് ഫലപ്രദമായ സഹായം നൽകുന്നതിനായി കമ്യൂണിസ്റ്റു പാർട്ടിയും സോവിയററ്ഗവർമ്മെണ്ടും കൈക്കൊണ്ടുവരുന്ന നടപടികളെ ഞങ്ങൾ ശക്തിമത്തായി പിന്താങ്ങുന്നു.

ദേശാഭിമാനികളുടെ മുൻനിരയിൽ സ്ഥാനം ഉറപ്പിച്ചിട്ടുള്ളവരും, ഒരു പടയാളി ബയനററ് പ്രയോഗിക്കുന്ന അതേഫലപ്രാപ്തിയോടുകൂടി തങ്ങളുടെ തൂലിക ഉപയോഗിക്കുന്നവരുമായ നമ്മുടെ സഹോദരന്മാരായ വിയററ്നാം സാഹിത്യകാരന്മാർക്ക് ആവേശകരമായ അഭിവാദ്യങ്ങളർപ്പിച്ചുകൊള്ളുന്നു.

അമേരിക്കൻ സാമ്രാജ്യവാദികൾ വിയറ്റ്നാമിൽ കാട്ടിക്കൂട്ടുന്ന അതിക്രൂരമായ പാതകങ്ങൾക്കെതിരെ രോഷപൂർവ്വം പ്രതിഷേധശബ്ദമുയർത്തിയിട്ടുള്ള ലോകത്തിലെ സ്വാതന്ത്ര്യപ്രേമികളായ എല്ലാ ജനതകൾക്കും ഞങ്ങൾ ഉഷ്മളാഭിവാദ്യങ്ങളർപ്പിച്ചുകൊള്ളുന്നു.

വിയറ്റ്നാമിന്റേതു ന്യായയുക്തമായ ഒരു ലക്ഷ്യമാണ്. ആ ലക്ഷ്യം വിജയിക്കുകതന്നെ ചെയ്യും.

(പ്രവ്ദ, മേയ് 28, 1967)

# സാഹിത്യകാരന്മാരോടുള്ള ആഹ്വാനം

**സോ**വിയറ്റ്സാഹിത്യകാരന്മാരുടെ നാലാംകോൺഗ്രസ്സ്, ലോകത്തിലെ എഴുത്തുകാരോടായി പുറപ്പെടുവിച്ചിട്ടുള്ള ആഹ്വാനമാണ് ചുവടെ ചേർക്കുന്നതു:

സമാധാനത്തിന്റേതും ജനാധിപത്യത്തിന്റേതുമായ അന്തരീക്ഷത്തിൽ മനുഷ്യരാശിയുടെ പുരോഗതിയേയും, ശാസ്ത്രം, കല, സാഹിത്യം എന്നിവകളുടെ സംസൃഷ്ടിയേയും കാത്തുസൂക്ഷിക്കുകയും അഭിലഷിക്കുകയും ചെയ്യുന്ന എല്ലാ സാംസ്കാരിക പ്രവർത്തകരേയും, സോവിയറ്റ് യൂണിയനിലെ ബഹുദേശീയസാഹിത്യത്തിന്റെ പ്രതിനിധികളായ ഞങ്ങൾ അഭിവാദ്യം ചെയ്തുകൊള്ളുന്നു.

മാനവരാശിയുടെ ചരിത്രത്തിൽ പുതിയ ഒരു യുഗം ഉൽഘാടനം ചെയ്ത മഹത്തായ ഒക്ടോബർ സോഷ്യലിസ്റ്റ് വിപ്ലവത്തിന്റെ 50-ാം വാർഷികത്തിന്റെ തൊട്ടുമുമ്പാണ് ഞങ്ങളുടെ കോൺഗ്രസ്സ് ചേർന്നുകൊണ്ടിരിക്കുന്നതു്. ഞങ്ങളുടെ രാജ്യത്തിലെ ജനത, ചരിത്രത്തിന്റെ കന്നിമണ്ണിലൂടെ ദുർഘടമായ ഒരു പാത തരണംചെയ്തുകഴിഞ്ഞിട്ടുണ്ട്. വിദേശശത്രുവിനും, പഴയ ലോകത്തിലെ ശക്തികൾക്കുമെതിരായി ഉഗ്രമായി സമരം ചെയ്തുകൊണ്ടും, ദാരിദ്ര്യവും നിശ്ചലതയും സാംസ്കാരികപിന്നോക്കാവസ്ഥയും തരണംചെയ്തുകൊണ്ടും, അവർ മനുഷ്യബന്ധങ്ങളിൽ പുതിയ തത്വങ്ങൾ—സോഷ്യലിസത്തിന്റെ തത്വങ്ങൾ—പ്രാബല്യത്തിൽ വരുത്തി. ഒരു നവലോകം സൃഷ്ടിക്കുക എന്ന മഹത്തായ ലക്ഷ്യത്തിന്

വേണ്ടിയുള്ള പ്രവർത്തനങ്ങളിൽ, സോവിയററ്‌യൂണിയനിലെ പുരുഷന്മാർക്കും സ്ത്രീകൾക്കും, ലോകമെങ്ങുമുള്ള സത്യസന്ധരായ എല്ലാവരുടേയും സൗഹൃദപൂർണ്ണമായ പിന്തുണയും നിസ്വാർത്ഥമായ സഹായവും ലഭിച്ചിട്ടുണ്ട്.

തങ്ങളുടെ കൃതികളിൽ ജനതകളുടെ മനസ്സിനെയും മനസ്സാക്ഷിയേയും പ്രതിഫലിപ്പിക്കുന്ന എല്ലാവരേയും ഞങ്ങൾ ആഹ്വാനം ചെയ്യുന്നു, നമ്മുടെ കാലഘട്ടത്തിലെ ആത്മീയപോരാട്ടത്തിൽ തങ്ങളുടെ സ്ഥാനം നിർവ്വചിക്കുവാൻ.

ഗോർക്കിയും ബാർബ്യുസേയും അവരുടെ കാലത്ത് ഉന്നയിച്ച ചോദ്യം—സാംസ്കാരികനായകന്മാരേ നിങ്ങൾ ആരുടെകൂടെയാണ്?—ഇന്ന് കൂടുതൽ ശക്തിയോടെ പ്രതിദ്ധ്വനിക്കുന്നു. ഇന്ന് ഈ ചോദ്യത്തിന്റെ അർത്ഥം ഇതാണ്:

സാംസ്കാരികപ്രവർത്തകരായ നാം, നമ്മുടെ മുഴുവൻ സ്വാധീനവും, മുഴുവൻ ആധികാരികതയും, മുഴുവൻ ശക്തിയും, ദക്ഷിണപൂർവേഷ്യയിലെ അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ പാതകങ്ങൾ അവസാനിപ്പിക്കുന്നതിനും, ജനതകളുടെ സ്വാതന്ത്ര്യത്തിനും സ്വാശ്രയത്വത്തിനും എതിരായ ഗൂഢാലോചനകളെയും കൊളോണിയലിസത്തിന്റെയും പുത്തൻ കൊളോണിയലിസത്തിന്റെയും ഉപജാപങ്ങളെയും തട്ടിമാററുന്നതിനും വേണ്ടി ജനങ്ങളുടെ മനസ്സിനെ സ്വാധീനിക്കാൻ നാം വിനിയോഗിക്കുമോ, അതോ അലംഭാവത്തിനും വിധിവാദത്തിനും കീഴ്പെട്ട്, വർദ്ധിച്ചുവരുന്ന വിപത്തിന്റെയും മാനവരാശിയുടെ വഞ്ചകന്മാരായ ശത്രുക്കളുടെയും മുമ്പിൽ കൈയ്യും കെട്ടിനിന്നു സ്വയം നശിക്കുമോ?

പ്രതികാരമോഹപരമായ പുത്തൻ നാസിപ്രവണതകൾക്കെതിരെ ജനതകളുടെ ജാഗ്രതയെ നാം തട്ടിയുണർത്തുമോ? അതോ ഭൂതകാലത്തിലെ ശോകാസമ്പൂർണ്ണമായ അനുഭവങ്ങൾ വിസ്മരിച്ചിട്ട് ഫാസിസത്തിന്റെ തിക്തഫലങ്ങൾ പാകപ്പെടുന്നതിന് നാം അനുവദിക്കുമോ?

പട്ടാളജൂണ്ടാകളുടെ കലാപങ്ങൾക്ക് പ്രചോദനം നൽകുന്ന സാർവ്വദേശീയ പിന്തിരിപ്പത്തത്തിന്റെ സമ്മർദ്ദങ്ങൾക്കെതിരായി, ജനാധിപത്യസ്ഥാപനങ്ങളെ ഉയർത്തിപ്പിടിക്കുന്നതിന് നാം സഹായം നൽകുമോ? അതോ സ്വാർത്ഥതല്പരരായി നാം നമ്മുടെ മാളങ്ങളിലേക്കു പിൻവാങ്ങുകയും സ്വാതന്ത്ര്യത്തെയും, രക്തപങ്കിലമായ പ്രതികാരനടപടികളാൽ ഭീഷണിപ്പെടുത്തപ്പെട്ടുകൊണ്ടിരിക്കുന്ന അതിന്റെ ഉന്നതരായ പ്രതിനിധികളെയും വഞ്ചിക്കുമോ?

നമ്മുടെ കാലഘട്ടത്തിൽ, സാഹിത്യത്തിലേയും കലയിലേയും വഴി തിരിയൽ, കലാപരമായ രീതികൾക്കനുസൃതമായി സാഹിത്യകാരന്മാരെയും കലാകാരന്മാരേയും വേർതിരിച്ചുനിറുത്തുന്നില്ല. യാഥാർത്ഥത്തിൽ അവരെ വേർതിരിക്കുന്നതു് അവരുടെ സൃഷ്ടികളിലും, സാമൂഹ്യപ്രവത്തനങ്ങളിലുമെല്ലാം അവർ മനുഷ്യരാശിയുടെ ഉത്തുംഗമായ ആശയങ്ങളിൽ നിന്നും ആവേശം പകരുന്നുണ്ടോ അതോ സാഹിത്യകാരന്റെ മഹൽദൗത്യത്തിൽ നിന്നും അവർ ഒഴിഞ്ഞുമാറുകയും അറിഞ്ഞോ അറിയാതെയോ ജനങ്ങളെ അടിമപ്പെടുത്തുന്നതിനുള്ള സൗകര്യങ്ങൾ നൽകുകയുമാണോ ചെയ്യുന്നതു് എന്ന വസ്തുതയാണു്.

കലയിലെയും സാഹിത്യത്തിലേയും എല്ലാ സത്യസന്ധന്മാരായ പ്രവത്തകന്മാരും മനുഷ്യന്റെ ഭാവിക്കും അവന്റെ സംസ്കാരത്തിനും മനുഷ്യസ്നേഹത്തിനും ജനാധിപത്യത്തിനും വേണ്ടിയുള്ള പോരാട്ടത്തിൽ അണിനിരക്കണം. ജനതകളുടെ ഐശ്വര്യത്തിനും മനുഷ്യരാശിയുടെ വിജയത്തിനും വേണ്ടിയും, പിൻതിരിപ്പത്തത്തിനും മിലിട്ടറിസത്തിനും എതിരായുമുള്ള സമരം—ഇതത്രെ നമ്മുടെ അണികളുടെ വിശാലവും ദൃഢതരവുമായ ഐക്യത്തിനുള്ള യഥാത്ഥ അടിത്തറ.

സമാധാനത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും ജനാധിപത്യത്തിന്റെയും സാമൂഹ്യപുരോഗതിയുടെയും, അതുപോലെ സാംസ്കാരികവളച്ചയിൽ സഹസ്രാബ്ദങ്ങളോളമായി ജനങ്ങൾ സംഭരിച്ചിട്ടുള്ള എല്ലാ മൂല്യങ്ങളുടെയും സംരക്ഷണത്തിനായി നമുക്ക അണിനിരക്കാം!

(പ്രവ്ദ, മേയ് 28, 1967)

# എല്ലാ രാജ്യങ്ങളിലേയും സാംസ്കാരിക പ്രവത്തകരോടുള്ള ആഹ്വാനം

സോവിയററു് സാഹിത്യകാരന്മാരുടെ നാലാം കോൺഗ്രസ്സിൽ സംബന്ധിച്ചിട്ടുള്ള, വിവിധ രാജ്യങ്ങളെ പ്രതിനിധീകരിക്കുന്ന എഴുത്തുകാരായ ഞങ്ങൾ, ഗ്രീസ്സിൽ, 1967 ഏപ്രിൽ 21-ലെ അട്ടിമറിയെ തുടന്നു് ഉടലെടുത്തു കൊണ്ടിരിക്കുന്ന സംഭവവികാസങ്ങളിൽ ഉൽക്കണ്ഠാകുലരാണു്.

പ്രാഥമികമാനുഷികാവകാശങ്ങളുടേയും പ്രസംഗ-പത്ര-ചിന്താസ്വാതന്ത്ര്യങ്ങളുടേയും നേർക്കുള്ള ഏററവും അപരിഷ്കൃതമായ അവഹേളനം, കവിയായ അയോനിസ് റിററ്സോസ്, രാഷ്ട്രീയനേതാക്കളായ

ഇല്യാസ് ഇല്ലിയോ, ആൻഡ്രി പാപ്പൻഡ്രേ, മനോലിസ് ഗ്ലേസോസ്, ലിയോണിദാസ് കിർക്കോസ്, പ്രൊഫസർ നിക്കോസ് കിററ്സികിസ് കലാകാരനായ വാസോ കത്രാക്കി തുടങ്ങിയവരെപോലുള്ള സാംസ്കാരിക-ശാസ്ത്രരംഗങ്ങളിലെ പ്രഗത്ഭരായ പ്രതിനിധികൾക്കെതിരെ നടത്തുന്ന പീഡനങ്ങൾ—ഇവയെല്ലാം കാണിക്കുന്നത് ഗ്രീസിൽ ഒരു പട്ടാളസേച്ഛാധിപത്യ ഭരണം സ്ഥാപിക്കപ്പെട്ടുവരുന്നു എന്നാണ്.

യൂറോപ്പിലെ ഏതെങ്കിലുമൊരു രാജ്യത്ത് നടക്കുന്ന ഫാസിസത്തിന്റെ പുനരുത്ഥാനം, മുഴുവൻ ഭൂഖണ്ഡത്തിനും കൂടുതൽ സങ്കീർണ്ണതകൾ സൃഷ്ടിക്കുമെന്നുള്ളതും, ലോകജനതകളുടെ സമാധാനത്തിന്നും സ്വാതന്ത്ര്യത്തിന്നും എതിരായ ഒരു ഭീഷണിയായിത്തീരുമെന്നുള്ളതും വളരെ വ്യക്തമാണ്.

ഏററവും ദുഃഖകരമായ പരീക്ഷണങ്ങൾക്ക് വിധേയരായിട്ടുള്ള ഗ്രീക്ക് ജനതയോടും നമ്മുടെ ഗ്രീക്ക് സഹപ്രവർത്തകരോടും അഗാധമായ അനുഭാവം രേഖപ്പെടുത്തിക്കൊണ്ട്, ഞങ്ങൾ എല്ലാ രാജ്യങ്ങളിലേയും സാംസ്കാരികപ്രവർത്തകന്മാരോടാഹ്വാനം ചെയ്യുന്നു, തടവുകാരുടെ ജീവൻ രക്ഷിക്കുന്നതിന്നും അവരെയെല്ലാം മോചിപ്പിക്കുന്നതിനും, ഹെല്ലാസ്സിലെ ആ പ്രാചീനമണ്ണിൽ ജനാധിപത്യം വീണ്ടെടുക്കുന്നതിന്നും വേണ്ടി അവർ തങ്ങളുടെ ശബ്ദം ഉയർത്തണമെന്ന്.

മുകളിൽ ചേർത്ത ആഹ്വാനത്തിൽ ഒപ്പുവെച്ചവരുടെ കൂട്ടത്തിൽ താഴെപറയുന്നവർ ഉൾപ്പെടുന്നു: ഖാത്തിബ് യാസീൻ (അൾജീറിയ), ജോർജി ജഗറോവ് (ബൾഗേറിയ), പീററർ വെറെസ് (ഹങ്കറി) ങ്യേൻ ദിൻ തി (വിയററ്നാം ജനാധിപത്യറിപ്പബ്ലിക്ക്) ഫാൻതി (ദക്ഷിണവിയററ്നാം) അന്ന സേഘേഴ്സ (ജർമ്മൻ ജനാധിപത്യറിപ്പബ്ളിക്ക്) ഹാൻസ് ഷെർഫിംഗ് (ഡെൻമാർക്ക്), ഗിയാൻ കാർലൊ വിഗൊറല്ലി (യൂറോപ്യൻ കമ്യൂണിററി ഓഫ് റൈട്ടേഴ്സ്), കൃഷൻ ചന്ദർ (ഇന്ത്യ) മേരിയ തെറിസ ലിയോൺ (സ്പെയിൻ), ജാറോസ്ലാവ് ഐവാസ്കി വിക്ക് (പോളണ്ട്), സഹറിയ സ്റ്റാൻക്കു (റുമാനിയ), കൊൻസ്റ്റാൻറിൻ ഫെദിൻ, നിക്കോളായ് തിഖോനോവ്, അലക്സാണ്ടർ ത്വാർദോവ്സ്കി (യു.എസ്.എസ്. ആർ.), ജോസഫ് നേർത്ത് (അമേരിക്കൻ ഐക്യനാടുകൾ), വൈനോലിന്നാ (ഫിൻലണ്ട്) ആർമണ്ട് ലാനോ (ഫ്രാൻസ്) ജിറി സെഹ്താള (ചെക്കോസ്ലോവാക്യ), പാബ്ലോ നൂദ (ചില്ലി), ഫ്രെഡറിക്ക് ദുവരൻ മാററ് (സ്വിററ്സർലാൻറ്) ആർതർ ലൂണ്ട്ക്വിസ്റ്റ് (സ്വീഡൻ), മിഹാജ്ലോ ലാലിക്ക് (യൂഗോസ്ലാവിയ), അലക്സ് ലാഗ്ഗുമ (ദക്ഷിണാഫ്രിക്ക), ഇയോഷി ഹൊത്ത (ജപ്പാൻ)

(പ്രവ്ദ മെയ് 28, 1967)

